# Thirukkural in Malayalam (മലയാളം)



There are more than a dozen translations of the Kural in Malayalam.[1] More and more translations continue to be produced, the most recent one being a translation in prose with exhaustive commentary by K.G. Chandrasekaran Nair (In 2003; D.C. Books, Kottayam). Malayalam probably has the unique distinction of producing the first ever translation of Tirukkural in any Indian language. An unpublished manuscript of a Malayalam translation done in 1595 A.D. is reported in the Annual Report of the Cochin Archeological Department for the year 1933-34.[2]

Translations are of different types. Some in modern Malayalam and some in ancient Malayalam. Ancient Malayalam is dominated by Tamil words unlike modern Malayalam which is a hybrid of Tamil and Sanskrit. As a result, Malayalam has a rich vocabulary of both Tamil and Sanskrit origin. This is precisely the reason why Malayalees do not find Tamil movies difficult to understand when released in Kerala. Ramesan Nair's translation of Thirukkural (Trust Publications, Trivandrum) in ancient Malayalam reminds us how close Malayalam was once with Tamil.[3]

The translation in verse presented here is that of V.V. Abdulla Sahib, first published in 2002. As in the case of the Hindi translation of the Kural, my wife K.T. Shahnaz typed the entire translation. All the 133 chapters have been presented in Acrobat.

# മലയാളത്തിൽ തിരുക്കുറൾ

## മുഖവുര

അദ്ധ്യാത്മിക ജ്യോതിസ്സായ തിരുവള്ളുവനയനാർ അരുളിയ തിരുക്കുറൾ ഒരു സാധാരണ സാഹിത്യകൃതിയല്ല, തമിഴ്ഗ്രന്ഥങ്ങളിൽ വെച്ച് ഏറ്റവും വിശിഷ്ടമാണ് തിരുക്കുറൾ എന്ന് അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നു. തമിഴ്‌വേദമെന്ന അപരനാമത്താലാണ് അതറിയപ്പെടുന്നത്.

തിരുക്കുറൾ വിരചിതമായ കാലത്തെക്കുറിച്ച് ചരിത്രകാരന്മാർക്കിടയിൽ അഭിപ്രായഭിന്നതയുണ്ട്. ക്രിസ്തുവിന് മുമ്പ് രണ്ടാം നൂറ്റാണ്ടിലാണ് തിരുവള്ളുവർ ജീവിച്ചിരുന്നതെന്ന് ചിലർ അഭിപ്രായപ്പെടുമ്പോൾ മറ്റു ചിലർ ക്രിസ്ത്വാബ്ദം നാലാം നൂറ്റാണ്ടാണെന്ന് പറയുന്നു. എങ്ങനെയായാലും തിരുക്കുറളിന് പതിനഞ്ച് നൂറ്റാണ്ടിലധികം പഴക്കമുണ്ടെന്ന കാര്യത്തിൽ സംശയമില്ല. തിരുവള്ളൂവർ ഒരു ജൈനമതക്കാരനാണെന്നാണ് ചില പണ്ഡിതന്മാരുടെ പക്ഷം. ആചാരംഗസൂത്രം, ഉപസാദർശകം എന്നീ ജൈനമതഗ്രന്ഥങ്ങളിലെ ആശയങ്ങൾ കുറളിലുള്ളതാണ് കാരണം. എന്നാൽ കുറളിലാകട്ടെ വിശ്വാസപരമായ വൈജാത്യമോ വിവേചനമോ പ്രതിഫലിക്കാതെ ഒരു വിശ്വപൌരനായ ആത്മീയപുരുഷനായിട്ടാണ് അദ്ദേഹം പരിലസിക്കുന്നത്. ജാതിമതവർണ്ണഭേതമെന്യേ മനുഷ്യകുലത്തിന് ആദരണീയവും ആചരണീയവും വിജ്ഞാനദായകവുമായ കുറൾ കാലാതിവർത്തിയായി നിലകൊള്ളുന്നു. അതിൽ അമൂല്യങ്ങളായ തത്വങ്ങളും ഉപദേശങ്ങളും അടങ്ങിയിട്ടുണ്ട്. അതുകൊണ്ടുതന്നെ കുറൾ മനുഷ്യകുലത്തിന്റെ പൊതുസ്വത്തായിത്തീരുകയും സർവ്വലോകത്തും പ്രചരിക്കുകയും ചെയ്തു.

അനേകം ലോകഭാഷകളിലേക്ക് കുറൾ പരാവർത്തനം ചെയ്യപ്പെട്ടിട്ടുണ്ടെന്ന് അതിന്റെ വൈശിഷ്ട്യം വിളിച്ചോതുന്നുണ്ട്. അത് സംബന്ധമായ ഒരു ചെറുവിവരണം പ്രസക്തമാണെന്ന് കരുതുന്നു.

**തിരുക്കുറൾ– ഇതരഭാഷകളിൽ**

താഴെ കാണിക്കുന്ന ഭാരതീയ ഭാഷകളിലേക്കും ഭാരതീയേതര ഭാഷകളിലേക്കും തിരുക്കുറൾ വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്

**ഭാരതീയ ഭാഷകൾ**

ബംഗാളി, ഗുജറാത്തി, ഹിന്ദി, കന്നട, മറാത്തി, ഓറിയ, പഞ്ചാബി, രാജസ്ഥാനി, സൌരാഷ്ട്ര, തെലുഗു, ഉർദു, സംസ്കൃതം, മലയാളം.

**ഏഷ്യൻ ഭാഷകൾ**

**ഏഷ്യൻ ഭാഷകൾ**
അറബിക്, ബർമീസ്, ചൈനീസ്, ജപ്പാനീസ്, മലയ, സിംഹാളീസ്, ഫീജിയൻ

**യൂറോപ്യൻ ഭാഷകൾ**
ആർമേന്യൻ, ചെക്ക്, ഡച്ച്, ഇംഗ്ലീഷ്, ഫിന്നിഷ്, ഫ്രഞ്ച്, ജർമൻ, ലാറ്റിൻ, പോളിഷ്, റഷ്യൻ, സ്വീഡിഷ്, ഇറ്റാലിയൻ.

മലയാള ഭാഷയിൽ തിരുക്കുറളിന്റെ പല വിവർത്തനങ്ങളും ഇതിനകം പുറത്തിറങ്ങിയിട്ടുണ്ട്. എന്നാൽ ഉന്നത വിദ്യാഭ്യാസം ലഭിച്ചിട്ടില്ലാത്ത സാധാരണക്കാർക്ക് എളുപ്പം മനസിലാക്കത്തക്ക നിലയിലും സഹൃദയർക്ക് അതിവേഗം ഹൃദിസ്ഥമാക്കാൻ സാധ്യമാകുന്ന തരത്തിലും ലളിതഭാഷയിൽ കാവ്യരൂപത്തിലാണ് ഈ വിവർത്തനം നിർവ്വഹിക്കപ്പെട്ടിട്ടുള്ളത്.

ഈ മലയാളപദ്യവിവർത്തനം വിജയകരമായി പൂർത്തിയാക്കുന്നതിന് എന്നെ രണ്ടു വ്യക്തികൾ അകമഴിഞ്ഞു സഹായിച്ചിട്ടുണ്ട്. ഒന്ന്, ഈറോട ചെന്നിമലൈ സ്വദേശി, ്ശ്രീമാൻ തങ്കവേലുമാസ്റ്റർ ബി.എ., ബി.ടി. (റിട്ട. ഹൈസ്ക്കൂൾ അദ്ധ്യാപകൻ). രണ്ട്, മലയാളിയും ഈറോട് സ്ഥിരവാസിയും കോട്ടക്കൽ ആര്യവൈദ്യശാല ഫിസിഷ്യനുമായ ഡോക്ടർ മോഹനൻ വരിക്കോട്ടിൽ, ഡി.എ..എം ഭാഷാപരമായും ആശയപരമായും മറ്റുവിധത്തിലും ഇവർ ചെയ്തിട്ടുള്ള സേവനങ്ങൾക്ക് നന്ദിപറയുവാൻ ഉചിതമായ ഭാഷ എനിക്ക് സ്വാധീനമല്ല. അപ്രകാരം തന്നെ വിവർത്തനശ്ലോകങ്ങൾ യഥാക്രമം വായിച്ചു വിലയിരുത്തി എനിക്ക് വേണ്ടുന്ന നിർദ്ദേശങ്ങൾ നൽകിയ ശ്രീമാൻ എം.സി. രാമൻ മാസ്റ്റർ എം.എ., ബി.എഡ്. അവർകളുടെ സഹായസഹകരണങ്ങൾക്ക് ഞാൻ വളരെ നന്ദിയുള്ളവനാണ്.

ഈ വിവർത്തനത്തിന് എനിക്ക് സഹായകമായവ താഴെ കുറിക്കുന്ന ഗ്രന്ഥങ്ങളാണ്.

1. പരിമേലഴകരുടെ തമിഴ് വിവർത്തനം.
2. ഡോക്ടർ മുനുസ്വാമി വരദരാജൻ അവർകളുടെ തിരുക്കുറൾ തെളിവുരൈ.
3. ഈക്കോട്ട് സഭാപതി മുദലിയാർ അവർകളുടെ തിരുക്കുറൾ വിളക്കുവരൈ.
4. സി. രാജഗോപാലാചാരി അവർകളുടെ തെരെഞ്ഞെടുത്ത കുറൾ ഈരടികളുടെ ഇംഗ്ലീഷ് വിവർത്തനം.

ഒരു ആത്മീയ ഗ്രന്ഥം പോലെ സർവ്വവ്യാപകമായി പ്രശോഭിക്കുന്ന കുറൾ വൈജ്ഞാനികവും വൈകാരികവുമായ തലങ്ങളിലൂടെ മനുഷ്യനെ ഉൽകൃഷ്ടനാക്കുന്നു. മലയാളികൾ ഈ കൃതി സ്വീകരിച്ച് അതിന്റെ ഉപഭോക്താക്കളായിത്തീരുന്നതോടൊപ്പം എന്നെ ഉചിതം പ്രോത്സാഹിപ്പിക്കുമെന്ന വിശ്വാസത്തോടുകൂടി ഞാൻ ഇത് ബഹുജനസമക്ഷം സവിനയം സമർപ്പിച്ചുകൊള്ളുന്നു.

| | |
|---|---|
| | രചയിതാവ് |
| പെരിഞ്ഞനം | **വി.വി. അബ്ദുല്ലാസാഹിബ്** |
| 20-10-2002 | പെരിഞ്ഞനം, തൃശൂർ 680 686 |

(Source: Abdulla Sahib, V.V. 2002. Thirukkural (Malayalam). Printed at Gupta Press, 123, Periyar Street, Erode – 638 001, Tamil Nadu)

[1] Kunhikrishan, K. 1999. Tirukkural in Malayalam. Book Review of Tirukkural translation in Malayalam by S. Ramesan Nair. In: *The Hindu*.

[2] George, K.M. 1973 Tirukkural and Malayalam. In: First All India Tirukkural Seminar Papers. (Editor: N. Sanjeevi). Pp 44-49

[3] நீல. பத்மநாபன். 2000. இரமேசன் நாயரின் `திருக்குறள்' மலையாள மொழியாக்கம்: சில சிந்தனைகள். *வள்ளுவம்.* பல்லடம் மாணிக்கம் திருக்குறள் பண்பாட்டு ஆய்வு மையம். November – December, 2000. பக்கம் 39-42



# Thirukkural in Malayalam
# മലയാളത്തിൽ തിരുക്കുറൾ

## Chapter 1. ദൈവസ്തുതി

1. അകാരത്തിൽത്തുടങ്ങുന്നു അക്ഷരാവലി;യെന്നപോൽ
പ്രപഞ്ചോൽപ്പത്തിയാരംഭം ഭഗവൽശക്തിതന്നെയാം

2. ജ്ഞാനസ്വരൂപൻ ദൈവത്തെയാരാധിക്കാതിരിപ്പവൻ
നേടിയിട്ടുള്ള വിജ്ഞാനം നിശ്ചയംഫലശൂന്യമാം

3. ഭക്തരിൻമനമാംതാരിൽ വസിക്കുംദിവ്യശക്തിയെ
ധ്യാനിക്കുന്നജനംമോക്ഷലബ്ധിയിൽ തുഷ്ടിനേടിടും

4. ഇഷ്ടാനിഷ്ടങ്ങളില്ലാത്ത ഭഗവാനേനിരന്തരം
ഓർമ്മയുള്ളോർക്കൊരുനാളും ദുഖംവന്നുഭവിച്ചിടാ

5. ദൈവത്തിൽ വിശ്വസിച്ചുംകൊണ്ടെപ്പോഴും നന്മചെയ്യുകിൽ
തിന്മവന്നുഭവിക്കില്ലാ ജീവിതത്തിലൊരിക്കലും

6. പഞ്ചേന്ദ്രിയസംയമനം ചെയ്തുദൈവീകമാർഗ്ഗമായ്
ജീവിതായോധനം ചെയ്‌വോർ ചിരഞ്ജീവികളായിടും

7. നിസ്തുലഗുണവാനാകും ദൈവത്തിൻ നിനവെന്നിയേ
മനോദുഃഖമകറ്റീടാൻ സാദ്ധ്യമാകുന്നതല്ലകേൾ

8. ദൈവവിശ്വാസമുൾക്കൊണ്ട് ധർമ്മക്കടൽ കടക്കാതെ
അർത്ഥകാമാഴികൾതാങ്ങാൻ സാധ്യമാകില്ലൊരിക്കലും

9. കർമ്മശേഷി നശിച്ചുള്ള പഞ്ചേന്ദ്രിയങ്ങൾപോലവേ
അഷ്ടഗുണവാനീശനെ ഭജിക്കാത്തോൻ വിനഷ്ടമാം

10. ദൈവഭക്തിയോടേ ലോകജീവിതം നിയന്ത്രിപ്പവൻ
പുനർജ്ജന്മക്കടൽ താണ്ടുമല്ലാത്തോർക്കതസാദ്ധ്യമാം

## Chapter 2. ആകാശമഹിമ

11. വർഷപാതത്തിനാൽ ലോകം ജീവസ്സുറ്റു വളർന്നിടും
തന്മൂലം മാരി ലോകത്തിന്നമൃതമാകുന്നു നിശ്ചയം.

12. ഒക്ഷ്യധാന്യങ്ങളുണ്ടാക്കി മാനവർക്ക് കൊടുപ്പതും
താനും ഭക്ഷണമായ്ത്തന്നെ നിലകൊള്ളും മഴ.

13. കാലത്താൽ മഴ പെയ്യാതെയിരുന്നാലാഴിചൂഴുമീ
ഭൂമിയിൽ പശിയാൽ നാശമേറെവന്നുഭവിച്ചിടും.

14. മാരിയാകും വളം തീരെ കുറവായെന്ന് വന്നിടിൽ
കൃഷിക്കാർ കന്നുപൂട്ടാനായ് തയ്യാറാവില്ലൊരിക്കലും.

15. ദുഷ്ടരേ മഴപെയ്യാതെ ദ്രോഹിക്കുന്നത് പോലവേ
പെയ്തു ദുഷ്ടരെ രക്ഷിക്കാൻ പ്രാപ്തിയുടയതും മഴ.

16. ഭൂമുഖത്ത് മഴത്തുള്ളി വീഴുകില്ലെന്ന് വന്നിടിൽ
കാലികൾക്കാഹരിക്കാനായ് തൃണവർഗ്ഗം മുളച്ചിടാ.

17. ആഴിയിൽ നിന്നെടുത്ത നീരാഴിയിൽ ചേർന്നിടായ്കിലോ
സമുദ്രത്തിന്റെ ഗാംഭീര്യം തന്നെ നന്നേ കുറഞ്ഞുപോം.

18. ദേവന്മാർക്കായ് നടത്തുന്ന പൂജകർമ്മാദിയൊക്കെയും
മുടങ്ങാനിടവന്നീടും മഴപെയ്യാതിരിക്കുകിൽ

19. വാനം പിന്മാറിയെന്നാകിൽ ജനം ചെയ്തുവരുന്നതാം
തപദാനാദികൾക്കെല്ലാം നൂനം വിഘ്നം ഭവിച്ചീടും.

20. ജലമില്ലാതെ ജീവിക്കാനാരാലും കഴിവറ്റതാം
മഴയില്ലെങ്കിൽ സന്മാർഗ്ഗ ജീവിതം ദുഷ്കരം ദൃഢം.

## Chapter 3. സന്യാസം

21. ആശ്രമനീതിപാലിച്ചും ആശയറ്റും കഴിഞ്ഞിടും
ശ്രേഷ്ഠന്മാരിൻ മഹത്വങ്ങൾ ഗ്രന്ഥങ്ങൾ പുകഴുന്നതാം.

22. ഊഹിപ്പാൻ സാദ്ധ്യമാവില്ല വൈരാഗ്യത്തിന്റെ മേന്മകൾ
ലോകത്തിലന്തരിച്ചോരെ ഗണിക്കാൻ സാദ്ധ്യമാകുമോ?

23. ജീവിതമരണം പോലെ ദ്വന്ദഭാവങ്ങൾ വേണ്ടപോൽ
ചിന്തിച്ചറിഞ്ഞു സന്യാസമെടുത്തോരതിദിവ്യരാം.

24. ജ്ഞാനമാമായുധത്താലേ പഞ്ചേന്ദ്രിയ ഗജങ്ങളെ
അടക്കിവാഴും ശക്തൻതാൻ മോക്ഷമർഹിച്ചിടുന്നവൻ.

25. ഇന്ദ്രിയനിഗ്രഹം ചെയ്തു കൈവരിക്കുന്ന മാതൃക
വാനലോകത്തിലെല്ലാർക്കും നേതാവായിടുമിന്ദ്രനാം.

26. ജന്മനാതുല്യരെന്നാലും ശ്രേഷ്ഠകർമ്മാനുവർത്തികൾ
പെരിയോർ; മറ്റവർതാണ നിലവാരത്തിലുള്ളവർ.

27. സ്പർശനം, ദർശനം, ഘ്രാണം, ശ്രവണം രുചിയെന്നിവ
ചിന്തിക്കാൻ ശക്തിപ്രാപിച്ച വ്യക്തിലോകമറിഞ്ഞിടും.

28. അഴിയാമുനിമന്ത്രങ്ങൾ നിലനിൽക്കുന്നതോർക്കുകിൽ
പുണ്യവാക്കരുളിച്ചെയ്ത മുനികൾ മേന്മ ഗ്രാഹ്യമാം.

29. മഹത്വമാം ശൈലത്തിന്മേൽ രമിക്കും മുനിപുംഗവർ
കണം കോപമീയന്നെന്നാൽ ശാപമോക്ഷമസാദ്ധ്യമാം.

30. ജീവരാശികളിൻ നേരെ ദയവുള്ളവരാകയാൽ
അന്തണരെന്നറിവോരെ മുനിമാരെന്നുരക്കലാം.

## Chapter 4. ധർമ്മം

31. ധർമ്മം മാന്യതയുണ്ടാക്കും കൂടേ സമ്പത്തുമേകിടും
ഇത്രമേൽ നന്മ ചെയ്യുന്ന ധർമ്മമെത്ര സഹായകം

32. ധർമ്മത്തേക്കാൾ മഹത്തായ വിത്തം വേറില്ലനേടുവാൻ
ധർമ്മത്തേ വിസ്മരിക്കുന്നതേറ്റംദൗർഭാഗ്യമായിടും.

33. തന്നാലാവും വിധം ധർമ്മ മാർഗ്ഗത്തിൽ വിഹരിക്കണം;
ധർമ്മമാർഗ്ഗം ത്യജിക്കാതെ സ്ഥിരമായ് നിലകൊള്ളണം.

34. ദുഷ്ടചിന്ത ജനിക്കാത്ത മനം ധർമ്മനിദാനമാം;
മനശ്ശുദ്ധിവിനാ കർമ്മമെല്ലാം പ്രകടനങ്ങളാം.

35. കോപം ഭോഗേച്ഛയും പിന്നെ ദുർഭാഷണമസൂയയും
ഇവനാലും ത്യജിച്ചീടിലതു ധാർമ്മിക ജീവിതം

36. തൽക്ഷണം ധർമ്മപന്ഥാവിൽ ചരിക്കൂ, നീട്ടി വെക്കൊലാ;
സർവ്വം നിന്നെ ത്യജിച്ചാലും ധർമ്മം നിന്നെ തുണച്ചിടും.

37. ധർമ്മത്താലുളവാം മേന്മയെന്തെന്നോതാതറിഞ്ഞിടാം
പല്ലക്കേറ്റിനടപ്പോർക്ക് യാത്രികർ തുല്യരാകുമോ?

38. ധർമ്മവിഘ്നം ഭവിക്കാതെ ജീവകാലം കഴിക്കുകിൽ
പുനർജന്മകവാടത്തെ തടയും ശിലയായിടും.

39. ധർമ്മജീവിതമൊന്നേതാൻ നൂനമാനന്ദദായകം
അന്യഥാലബ്ധമോദങ്ങൾ ദുഃഖകാരണമായിടും.

40. ഏവനും ഉയിർവാഴുമ്പോൾ ശ്രദ്ധയാനിർവ്വഹിക്കുവാൻ
കടപ്പെട്ടുള്ളതേ ധർമ്മം; പാപമോ വർജ്ജനീയമാം

## Chapter 5. ഗൃഹസ്ഥം

41. ഗൃഹസ്ഥന്റെ സഹായത്താലിതരാശ്രമവാസികൾ
യഥായോഗ്യം സ്വധർമ്മങ്ങൾ നിർവ്വഹിക്കുന്നു ക്ഷേമമായ്.

42. സന്യാസം സ്വീകരിച്ചോർക്കും പൊരുളില്ലാദരിദ്രർക്കും
യാചനം തൊഴിലായോർക്കും ഗൃഹസ്ഥൻ തുണയായിടും.

43. പിതൃക്ക, ളതിഥി, ദൈവം കുഡുംബാദികൾതാനുമാം
ധർമ്മമൈവർക്കനുഷ്ഠിക്കലെന്നും കടമയായിടും.

44. പാപം ഭയന്ന സമ്പാദ്യം ഭാഗം ചെയ്തനുഭോഗവും;
ഗൃഹസ്ഥൻ നിഷ്ഠപാലിക്കിലൈശ്വര്യമേറിടും ക്രമാൽ.

45. സ്നേഹവായ്പുമതോടൊപ്പം സ്വധർമ്മത്തിങ്കൽ ദീക്ഷയും
നിഷ്കൃഷ്ടമായ് പാലിക്കുന്ന ഗൃഹസ്ഥാശ്രമി ധന്യനാം.

46. വഴിപോലേ സ്വധർമ്മങ്ങൾ ഗൃഹസ്ഥൻ നിർവ്വഹിക്കുകിൽ
പ്രവേശിക്കുന്നതെന്തിന്നായ് മറ്റു മൂന്നാശ്രമങ്ങളിൽ?

47. ധർമ്മമോഹികളായുള്ള മുമുക്ഷുക്കളനേകരിൽ
കടമകൾ പാലിക്കുന്ന ഗൃഹസ്ഥൻ ശ്രേഷ്ഠനായിടും.

48. വീഴ്ചപറ്റാതെ കർത്തവ്യം നിറവേറ്റും ഗൃഹസ്ഥനോ
ആത്മദണ്ഡന ചെയ്യുന്ന മുനിയേക്കാൾ വിശിഷ്ടനാം.

49. ധർമ്മമെന്നു പറഞ്ഞാലോ ഗൃഹസ്ഥം തന്നെയായിടും
പഴിയന്യരുരക്കാറില്ലെങ്കിലേറെ വിശിഷ്ടമാം.

50. ഐഹികജീവിതം നീതിനിഷ്ഠയോടെനയിപ്പവൻ
സ്വർഗ്ഗലോകസ്ഥരാം ദേവൻമാർക്ക് തുല്യം ഗണിച്ചിടും.

## Chapter 6. ജീവിതസഖി

51. ഭർത്താവിൻ ശേഷിയും ജീവലക്ഷ്യവും കരുതുന്നതായ്
സ്വയം സംയമനം പാലിക്കുന്നോളുത്തമ പത്നിയാം.

52. പത്നിയിൽ ഗൃഹനാഥന്നുയോജിക്കും ഗുണമില്ലയേൽ
മേന്മയെത്രയിരുന്നാലും ജീവിതം പുണ്യമറ്റതാം.

53. ഭാര്യ ഗുണവതീയെങ്കിലെല്ലാമൈശ്വര്യപൂർണ്ണമാം
ഗുണം കെട്ടവളാണെങ്കിൽ മേന്മയെല്ലാം നശിച്ചുപോം.

54. നിശ്ചയം പത്നിയിൻ പാതിവ്രത്യത്തേക്കാളുയർന്നതായ്
പ്രതീക്ഷിക്കേണ്ടതായില്ല വേറെ സൽഗുണമൊന്നുമേ.

55. പ്രഭാതത്തിലെഴുന്നേറ്റു പതിയേ ദൈവമെന്നപോൽ
ഭക്തിയോടെ നമിക്കുന്നോൾ പെയ്യെന്നാൽ പെയ്യുമേ മഴ.

56. പതിഭക്തിയോടേയെന്നും തന്നെയും തന്റെ മാനവും
പതിയേയും സൽഗുണത്തേയും രക്ഷിക്കുന്നവളുത്തമി.

57. സ്ത്രീകൾക്ക് പുറമേനിന്ന് നൽകും കാവൽഫലപ്പെടാ
പാതിവ്രത്യത്തോടേതങ്ങൾ സ്വയം കാപ്പത് കാവലാം.

58. ഭർത്താക്കൻമാരെ ദൈവംപോൽ ഭക്തിയോടെ നിനക്കുകിൽ
സ്ത്രീകൾക്ക് പരലോകത്തിൽ മഹത്വം കൈവരുന്നതാം.

59. ഭക്തയാം പത്നിയില്ലാത്തോൻ പഴികൂറും വിരോധിതൻ
മുമ്പാകെ വീരസിംഹം പോലഭിമാനം നടിച്ചിടാ.

60. ഗുണസമ്പന്നയാം പത്നി ഭവനത്തിന്ന് മംഗളം;
നല്ലസന്താനമുണ്ടായാലലങ്കാരവുമായിടും.

## Chapter 7. സന്താനങ്ങൾ

61. ഐഹികജീവിതത്തിങ്കലനുഗ്രഹമനേകമാം;
വിദ്വൽ സന്താനലാഭം പോലില്ലമാന്യത ലോകരിൽ.

62. അന്യരാൽ പഴികൂറാത്ത പുത്രനൊന്നു ജനിക്കുകിൽ
ഏഴുജന്മം വരാവുന്ന തീ വിനകളൊഴിഞ്ഞിടും.

63. സന്താനങ്ങൾ പിതൃസ്വത്താണെന്ന് ലോകോക്തിയുള്ളതാൽ
മക്കളാലാർജ്ജിതം വിത്തം താതൻ സമ്പാദ്യമായിടും.

64. സ്വന്തം കുഞ്ഞിൻ കരത്താലേ കലമ്പിച്ചേർത്ത ഭക്ഷണം
പിതാവിൻ ജിഹ്വയിൽ തീർത്തും പീയൂഷം പോൽ രുചിപ്രദം.

65. മക്കളിന്നുടൽ ദേഹത്തിൽ സ്പർശിച്ചാൽ കുളിരേകിടും
ശബ്ദശ്രവണമോ കാതിന്നിമ്പമേകുന്നതായിടും.

66. കുഞ്ഞിൻകൊഞ്ചൽ ശ്രവിക്കാത്ത മന്ദഭാഗ്യർ കഥിച്ചിടും:
വീണയും കുഴലും കേൾവിക്കേറ്റം സുന്ദരമായിടും.

67. താതൻ പുത്രന്ന് നൽകുന്ന ശ്രേഷ്ഠമാം ധനമൊന്നുതാൻ
പണ്ഡിതന്മാർ സമൂഹത്തിൽ മുൻ നിൽക്കാൻ പ്രാപ്തമാക്കുക.

68. പുത്രൻ പണ്ഡിതനാകുമ്പോൾ പിതാവിന്നേറെമോദമാം
ലോകജനതക്കെല്ലാർക്കുമാനന്ദമൊരുപോലെയാം

69. തന്റെ പുത്രൻ പഠിപ്പുള്ളോനെന്ന് ലോകർ കഥിക്കവേ
പിറന്ന നാളേക്കാളേറെ സന്തോഷമടയുന്നു തായ്.

70. തപത്താലിത്ര സൽപ്പുത്രൻ ജനിച്ചെന്നു ജനങ്ങളാൽ
പുകഴ്ത്താനിടയാക്കുന്നതച്ഛനോടുള്ള നന്ദിയാം.

## Chapter 8. ദയ

71. ദയയുള്ളോർ പരൻദുഃഖം കണ്ടാൽ കണ്ണീരൊഴുക്കിടും
ദയയെന്ന ഗുണം താഴിട്ടടക്കാനാവതാകുമോ?

72. ദയയില്ലാത്തവർ സർവം തങ്ങൾക്കെന്നു ധരിക്കയാം
ദയയുള്ളോരെല്ലും കൂടെ പൊതുസ്വത്തായ് ഗണിച്ചിടും.

73. ദേഹത്തിന്നും വഹിക്കുന്ന ദേഹിക്കുമിടയിൽ വരും
ബന്ധം തന്നെ നിനച്ചീടിൽ ദയയാലുത്ഭവിപ്പതാം.

74. ബന്ധമില്ലെങ്കിലും സ്നേഹം തോന്നിക്കും ദയ കാട്ടണം
ദൈവജീവിതമാർഗ്ഗത്തിൽ ജ്ഞാനമുൽപ്പന്നമായിടും.

75. ലോകരോടു ദയാപൂർവ്വം പഴകിക്കഴിയുന്നവർ
നിർണ്ണയമിഹലോകത്തിലിമ്പമനുഭവിച്ചിടും.

76. ദയയാൽ ധർമ്മകർമ്മങ്ങൾ മാത്രമുൽപ്പന്നമായിടും
എന്നതജ്ഞരുടെ ചിന്ത; ധീരതക്കുമതേ തുണ.

77. വെയിൽ വാട്ടിയുണക്കും പോലെല്ലില്ലാത്ത പുഴുക്കളെ
ധർമ്മനീതിഹനിക്കുന്നു ദയയില്ലാത്ത ദുഷ്ടരെ.

78. മരുഭൂമിയിൽ വാടുന്ന തരുവിൻ തളിരെന്ന പോൽ
ഫലമില്ലാതെ പാഴാകും ദയാശൂന്യന്റെ ജീവിതം.

79. ദയയാകുന്നൊരുള്ളംഗമുടമപ്പെട്ടിടാത്തവൻ
ബാഹ്യമംഗളങ്ങളുണ്ടായിട്ടെന്തവന്ന് പ്രയോജനം?

80. ദയാശീലൻ ജീവിക്കുന്നു ദേഹിയുള്ള ശരീരമായ്
ദയയില്ലാത്തവൻ, പാർത്താൽ, തോൽക്കൂടിലസ്ഥിപഞ്ജരം.

## Chapter 9. ആതിഥ്യം

81. അതിഥീ സേവനം ചെയ്‌വാൻ ലക്ഷ്യമുള്ളിലിരിക്കയാൽ
ഗൃഹസ്ഥൻ തൻ പ്രയത്നത്താൽ ധനമാർജ്ജിപ്പതൊക്കെയും.

82. അതിഥി വീട്ടിലുള്ളപ്പോൾ തനിയേ താൻ ഭുജിച്ചിടൽ
അമൃത് തന്നെയായാലുമൊട്ടുമുചിതമല്ല കേൾ.

83. അതിഥികൾക്കെല്ലായ്പ്പോഴുമാതിഥ്യം നൽകിടുന്നവൻ
എവ്വിധദുഃഖതാപത്താലൊട്ടും കെട്ടുമുടിഞ്ഞിടാ.

84. അതിഥിയെ സ്നേഹത്തോടെ സ്വീകരിച്ചാദരിച്ചിടും
ഭവനത്തിലെല്ലായ്പ്പോഴുമൈശ്വര്യം വിളയാടിടും.

85. അതിഥി സൽക്കാരം ചെയ്തു ശേഷിപ്പതു ഭുജിപ്പവൻ
സ്വന്തം കൃഷിയിടത്തിങ്കൽ വിത്തുപാകേണ്ടതില്ല പോൽ.

86. വന്നവർക്കന്നമേകി, പിൻ വരുവോരെ പ്രതീക്ഷിക്കും
ഗൃഹസ്ഥൻ വാനലോകത്തിൽ ദേവർക്കതിഥിയായിടും.

87. വിരുന്നൂട്ടി സ്വയം ധർമ്മമാചരിക്കും ഗൃഹസ്ഥന്റെ
പുണ്യമായതിഥിക്കേറ്റ സംതൃപ്തിക്കനുപാതമാം.

88. ആതിഥേയത്വമേൽക്കാതെ ലോഭത്തോടെ കഴിപ്പവൻ
എല്ലാം നശിച്ചുപോയല്ലോയെന്നൊരിക്കൽ തപിച്ചിടും.

89. അതിഥിസൽക്കാരം ചെയ്‌വാൻ മടികാട്ടും ധനാധിപൻ
ഐശ്വര്യത്തോടെ ദാരിദ്ര്യം പേറും ഭോഷത്വമാർന്നവൻ.

90. മുഖത്തണച്ചു സൗഗന്ധമേറ്റാൽ വാടുന്നു പുഷ്പകം
ആതിഥേയമുഖം കണ്ടാൽ വാടിപ്പോകും വിരുന്നുകാർ.

## Chapter 10. മധുരവാണി

91. വഞ്ചന ലേശമില്ലാതെ സ്നേഹപൂർവ്വം കഥിപ്പവൻ
വിജ്ഞരിൻ വാക്യമെപ്പോഴും മാധുര്യം പ്രകടിപ്പതാം.

92. സുസ്മേരവദനത്തോടേ മധുപോലുരിയാടിയാൽ
ആത്മാർത്ഥമാം ദാനത്തേക്കാളേറ്റവും നന്മയുള്ളതാം.

93. തുഷ്ടമാം മുഖഭാവത്തിലിമ്പമായ് വദനം നോക്കി
സ്നേഹമൂറുന്ന വാക്യങ്ങളുച്ചരിപ്പതു ധർമ്മമാം.

94. സന്തോഷമുളവാംവണ്ണം ഭാഷണം ശീലമാക്കുകിൽ
ദാരിദ്ര്യഹേതുവാലൊട്ടും ദുഃഖിക്കാനിടവന്നിടാ.

95. വിനയഭാവവും, കൂടെ തേനൂറും മൃദുവാണിയും:
വ്യക്തിയിൽ ഭൂഷണം വേറിട്ടൊന്നുമില്ലതു പോലെകേൾ.

96. അന്യരിൻ നന്മയാശിച്ചും നല്ലവാക്കുരിയാടിയാൽ
പാപങ്ങൾ തേഞ്ഞുമാഞ്ഞീടും പുണ്യങ്ങളേറി വന്നിടും.

97. ദാനം ചെയ്യുന്നതോടൊപ്പം നന്മയായ് വാക്കുരക്കുകിൽ
ഇമ്പമാം ജീവിതം ലഭ്യം നന്മയേറെ വളർന്നിടും.

98. ദോഷമന്യർക്ക് ചെയ്യതെ മധുരഭാഷിയാവുകിൽ
നിർണ്ണയമിരുലോകത്തുമിമ്പമോടെ വസിക്കലാം.

99. സ്വാദേറും വാക്കുകൾ നൽകുമാനന്ദമാസ്വദിച്ചവൻ
അന്യരോടുരിയാടുമ്പോൾ ക്രൂരമാവുന്നതെന്തിനോ?

100. മധുരവാക്കുരക്കാതെ പാരുഷ്യം വെളിവാക്കുകിൽ
തരുവിൽ പഴമുള്ളപ്പോൾ കായ്ഭുജിപ്പതു പോലെയാം.

**Source: Double–V** **http://www.geocities.com/ashrafnvk/kur-mal/malCONT.htm**

Route your comments & suggestions to the author through nvkashraf@rediffmail.com



# Thirukkural in Malayalam
# മലയാളത്തിൽ തിരുക്കുറൾ

## Chapter 11. നന്ദി

101. നാം ചെയ്യാതെ, നമുക്കായി ചെയ്തിടും സേവനത്തിനായ്
മണ്ണും വിണ്ണും കൊടുത്താലും സാമ്യമാകില്ലൊരിക്കലും

102. ചെറുതെങ്കിലുമാപത്തിൽ വേണ്ടനേരത്ത് ചെയ്തതാം
ഉപകാരം നിനക്കുമ്പോൾ ലോകത്തേക്കാൾ മികച്ചതാം.

103. പ്രത്യുപകാരമോരാതെയന്യർനൽകുന്ന സേവനം
ദയാവായ്പിൽ നിനക്കുമ്പോളാഴിയേക്കാൾ മഹത്തരം.

104. നന്മ തിനയോളം ചെയ്താൽ കാണ്മതോ പനയോളമായ്
മഹാമനസ്കരായുള്ള നന്ദികാട്ടുന്ന പണ്ഡിതർ.

105. മുൻ ചെയ്ത സേവനത്തോടും ചേർത്തു നന്ദി മതിക്കൊലാ;
ഭോക്താവിന്നുളവാകുന്ന ഭോഗം താൻ നന്ദിമൂല്യമാം.

106. സജ്ജനബന്ധമെപ്പോഴും ഭദ്രമായ് നിലനിർത്തണം;
കഷ്ടകാലേ തുണച്ചോരോടെന്നെന്നും നന്ദി കാട്ടണം.

107. ആപൽക്കാലത്തു ദവിയാൽ രക്ഷചെയ്തുള്ള മിത്രരെ
ഏഴുജന്മത്തിലും കൂടെ മറക്കുന്നില്ല സജ്ജനം.

108. സ്നേഹം പരകൃതം തീരേ മറക്കുന്നതധർമ്മമാം;
ദ്രോഹമാണെങ്കിലന്നേരം തന്നേയങ്ങു മറക്കണം.

109. കൊലചെയ്‌വത് പോലുള്ള തിന്മ ചെയ്തവനാകിലും
മുൻചെയ്ത നന്മയോർക്കുമ്പോളുള്ളിലാശ്വാസമായിടും.

110. പെരും ദുഷ്ടത ചെയ്താലും പാപമുക്തി ലഭിച്ചിടാം;
നന്ദി കാട്ടാത്ത ദുഷ്ടർക്ക്, മോചനം സാദ്ധ്യമല്ല കേൾ.

## Chapter 12. നീതി

111. സമൂഹബന്ധമോരാതെ നീതിയെല്ലാർക്കുമൊന്നുപോൽ
നൽകുവാൻ കഴിയായീടിലതുവ്യക്തിയിൽ നന്മയാം.

112. നീതിമാൻ തന്റെ സമ്പാദ്യം നാശമേൽക്കാതെ നിത്യമായ്
പിൻവരും താവഴിക്കാർക്കായ് സ്ഥായിയായ് നിലനിന്നിടും.

113. നീതിയല്ലാത്ത മാർഗ്ഗേണ നേടുന്ന പൊരുളൊക്കെയും
നിർദ്ദോഷമെന്ന് കണ്ടാലും നിരാകരിക്കലുത്തമം.

114. നീതിപാലിപ്പവൻ, നീതി ലംഘനം ചെയ്തിടുന്നവൻ;
സന്താനജീവിതം നോക്കിയറിയാം രണ്ടുപേരെയും.

115. ജീവിതത്തിൽ ഭവിക്കുന്നു നന്മയും തിന്മയും ക്രമാൽ;
സജ്ജനം മനമെപ്പോഴും നീതിയിൽ നിലനിർത്തണം.

116. നിഷ്പക്ഷനിലവിട്ടുംകൊണ്ടുള്ളം ചായുന്നതാകുകിൽ
നീക്കം നാശത്തിലേക്കാണെന്നുള്ള ബോധമുദിക്കണം.

117. നീതിയിൽ നിഷ്ഠ പാലിക്കെ ദാരിദ്ര്യം വന്നുചേരുകിൽ
ദരിദ്രനായ് ഗണിക്കില്ല ലോകരാധർമ്മനിഷ്ഠനെ.

118. മുമ്പിലും തൂക്കിടുമ്പോഴും സമം നിൽക്കും തുലാസ്സുപോൽ
മനം നിഷ്പക്ഷമായ്നിൽപ്പതഴകാകുന്നു വിജ്ഞരിൽ.

119. ഉള്ളിൽ നിഷ്പക്ഷതാഭാവം പാലിക്കുന്നവരവ്വിതം
വാക്കിലും നീതിപാലിക്കൽ പൂർണ്ണതക്ക് നിദാനമാം.

120. തന്റെ വ്യാപാരതാൽപ്പര്യം സംരക്ഷിപ്പത് പോലവേ
അന്യരിൻ നന്മ രക്ഷിക്കൽ വണിജന്നുടെ ധർമ്മമാം.

## Chapter 13. അടക്കം

121. അടക്കമുള്ളവർ ദേവ ലോകത്തിൽ ചെന്നുചേർന്നിടും;
അടക്കമില്ലാത്തോരന്ധകാരത്തിലാപതിച്ചിടും.

122. അടക്കം നിധിപോൽ കാത്തുരക്ഷിക്കേണ്ടതുതന്നെയാം;
അതിനേക്കാൾ വിലപ്പെട്ട ഗുണം വേറില്ലമർത്ത്യരിൽ.

123. അറിവുള്ളതിനോടൊപ്പമടക്കവുമൊരുത്തനിൽ
സ്ഥായിയായ് കാണ്കിലോ ലോകരെല്ലാം വാഴ്ത്തിപ്പുകഴ്ത്തിടും

124. സ്വന്തം നിലയറിഞ്ഞും കൊണ്ടടങ്ങിക്കഴിയുന്നവൻ
ആയുസ്സിലടയും മേന്മ മലയേക്കാളുയർന്നതാം.

125. വിനയത്തോടടക്കവുമെല്ലാർക്കും സൽഗുണങ്ങളാം;
ധന്യരിലവയുണ്ടെങ്കിലേറ്റവും ധന്യരാണവർ

126. പഞ്ചേന്ദ്രിയങ്ങൾ കൂർമ്മം പോലടക്കാൻ പ്രാപ്തനായവൻ
ഏഴുജന്മങ്ങളിൽ സ്വന്തം ജീവിതം രക്ഷനേടിടും.

127. എന്തടക്കാൻ മറന്നാലും നാവടക്കാൻ മറക്കൊലാ;
മറന്നാൽ പിഴവാക്കാലേ ദുഃഖത്തിനിടയായിടും.

128. നീചവാക്യമുരച്ചും കൊണ്ടന്യന്ന് നോവുനൽകുകിൽ
ധർമ്മകർമ്മങ്ങളാൽ കിട്ടും പുണ്യമെല്ലാം നശിച്ചിടും.

129. കാലക്രമത്തിലാറുന്നു തീയിനാലേൽപ്പെടും വ്രണം
വായിനാൽ വ്രണമുണ്ടായാലൊരുനാളുമുണങ്ങിടാ.

130. കോപമുള്ളിൽ കനിയാതെയടങ്ങി വിദ്യ നേടുകിൽ
അവനിൽ വന്നുചേർന്നീടുമെല്ലാധർമ്മ ഗുണങ്ങളും.

## Chapter 14. സത്സ്വഭാവം

131. മേന്മക്ക് കാരണമായിത്തീരുമാചാരരീതികൾ
കാക്കണം; സത്സ്വഭാവങ്ങളുയിരേക്കാളുയർന്നതാം.

132. ശ്രദ്ധയാനില നിർത്തേണം സത്സ്വഭാവങ്ങൾ വായ്വിനിൽ;
വിദ്യയേറെ ലഭിച്ചാലും സ്വഭാവം തുണയായിടും.

133. സ്വഭാവഗുണമെപ്പോഴും കുലമേന്മക്ക് ചേർന്നതാം;
ദുഷ്ടസ്വഭാവിയാണെങ്കിൽ ജന്മം നീചകുലത്തിലാം.

134. ദ്വിജനോത്ത് മറന്നെങ്കിൽ വീണ്ടുമോതിപ്പഠിക്കലാം;
ആചാരദോഷമേർപ്പെട്ടാൽ കുലമേന്മനശിച്ചിടും.

135. അസൂയയുള്ളവൻ പക്കൽ ധനമില്ലാതെയായപോൽ
സ്വഭാവഗുണമില്ലെങ്കിലുയർച്ചയുമകന്നുപോം.

136. ആചാരമൊഴിവാക്കീടൽ കുറ്റമായറിയപ്പെടും;
മാനം കാക്കുന്ന മാന്യന്മാരാചാരം നിറവേറ്റിടും

137. ആചാരങ്ങളനുഷ്ഠിച്ചാൽ മേൽഗതിക്കിടയായിടും;
ആചാരഹാനിയേർപ്പെട്ടാൽ പഴികേൾക്കാനിടംവരും.

138. സത്സ്വഭാവത്തിനാലിമ്പം ജീവിതത്തിൽ ലഭിച്ചിടും;
കഷ്ടതക്കിരയായീടും സ്വഭാവദൂഷ്യമുള്ളവർ.

139. സത്സ്വഭാവികളിൻ വായിൽ സഭ്യമല്ലാത്തവാക്കുകൾ
ശ്രദ്ധയില്ലാതെയായ് പോലുമുച്ചരിക്കാനിടം വരാം.

140. ലോകനീതിക്ക് യോജിപ്പായ് പഴകാൻ പഠിയാതവർ
ഗ്രന്ഥമേറെപ്പഠിച്ചാലുമജ്ഞരെന്നുര ചെയ്യണം.

## Chapter 15. വ്യഭിചാരം

141. പരദാരങ്ങളിൽ മോഹം ജനിക്കുന്നതബദ്ധമാം;
ധർമ്മജ്ഞാനികളായുള്ളോർ തദ്ദോഷത്തിൽ വിമുക്തരാം.

142. ധർമ്മമാർഗ്ഗം വെടിഞ്ഞോരിൽ കാമഭ്രാന്തിന്ന് പാത്രമായ്
പരഗേഹകവാടത്തിൽ നിൽക്കുന്നോർ വിഡ്ഢികൾ നൂണം.

143. വിശ്വസ്ഥ സ്നേഹിതൻ വീട്ടിൽ നീചമായ് വിഹരിപ്പവർ
ജീവനോടെയിരുന്നാലും പിണം പോൽ കഴിയുന്നവർ.

144. ഏറെ യോഗ്യതയാർന്നാലും എള്ളോളം ചിന്തയെന്നിയേ
പരഗേഹം പ്രവേശിപ്പോൻ നിന്ദ്യനായി ഭവിച്ചിടും.

145. സാരമാക്കാതെയന്യന്റെ പത്നിയോടെ രമിപ്പവൻ
അടയും നിന്ദ്യതയോർത്താൽ മരണാന്തം നിലപ്പതാം.

146. ശത്രുത, പാപവും, നിന്ദാ, ഭയമെന്നീ ചതുർവിന
പരസ്ത്രീഗമനം ചെയ്യും നീചനെ വിട്ടുപോയിടാ.

147. പരസ്ത്രീയിൽ മനം വെക്കാതുള്ളം ശുദ്ധമിയന്നവൻ
ധർമ്മമാർഗ്ഗേചരിക്കുന്ന ഗൃഹസ്ഥാശ്രമിയായിടും.

148. പരഗേഹിനിയിൽ മോഹം ജനിക്കാതേ, ദർശിക്കാതേ
പുരുഷത്തന്മ കാക്കുന്നോൻ ധർമ്മിയും സത്സ്വഭാവിയാം.

149. പരദാരത്തിലാശിക്കാതടങ്ങി ക്കഴിയുന്നവൻ
കടൽ ചൂഴുന്നലോകത്തിൽ നന്മകൾക്കർഹനായിടും.

150. ധർമ്മനിഷേധിയായ് മുറ്റും പാപപങ്കിലനാകിലും
പരസ്ത്രീസ്പർശനം കൂടാതുയിർ വാഴുന്നതുത്തമം.

## Chapter 16. ക്ഷമ

151. തന്നെവെട്ടിക്കുഴിപ്പോർക്കും താങ്ങായ് നിൽക്കുന്ന ഭൂമിപോൽ
തിന്മ ചെയ്യുന്ന ദ്രോഹിക്കും നന്മ ചെയ്വത് ധർമ്മമാം.

152. ഒരുത്തൻ ചെയ്തിടും തിന്മ പൊറുക്കുന്നത് പുണ്യമാം
മറക്കുന്നതതിനേക്കാളേറെ ശ്രേഷ്ഠമിയന്നതാം.

153. അതിഥിസൽക്കാരം ചെയ്വാനാകാഞ്ഞാലേറെ ദുഃഖമാം;
വിഢ്ഢിയോടു ക്ഷമിക്കുന്നതുൽകൃഷ്ടഗുണമായിടും.

154. എല്ലാം തികഞ്ഞ ഭാവത്തിൽ ജീവിപ്പാനാഗ്രഹിപ്പവൻ
എല്ലായ്പ്പോഴും ക്ഷമാശീലം കൈവിടാതെയിരിക്കണം.

155. തിന്മക്ക് പ്രതികാരങ്ങൾ സർവ്വദാ ചെയ്വതാകിലും
ക്ഷമിക്കുന്നത് പൊൻപോലെ മഹത്തായ് കരുതപ്പെടും.

156. പകപോക്കുന്ന സംതൃപ്തിയൊരുനാളേക്ക് മാത്രമാം;
ക്ഷമിച്ചാലുള്ള സൽകീർത്തി നിലനിൽക്കുന്നു സർവ്വനാൾ.

157. അസഹ്യമാം കുറ്റം ചെയ്വോർക്കതിനാൽ നാശമേർപ്പെടും
പകപോക്കാനധർമ്മങ്ങളൊഴിവാക്കുന്നതുത്തമം.

158. ഗർവ്വഭാവത്തിനാലേകൻ തീയകർമ്മങ്ങൾ ചെയ്യുകിൽ
പകരം നന്മ ചെയ്തും കൊണ്ടവനെ വിജയിക്കണം.

159. വഴിതെറ്റി നടപ്പോരിൻ പിഴവാക്കു ക്ഷമിക്കുകിൽ
ഗൃഹസ്ഥനാകിലും സന്യാസിയെപ്പോൽ പുണ്യവാനയാൾ.

160. ഉണ്ണാവ്രതമനുഷ്ഠിച്ചോർ ശ്രേഷ്ഠരാകുന്നു; നീചമാം
വചനങ്ങൾ ക്ഷമിക്കുന്നോരതിലും ശ്രേഷ്ഠരായിടും.

## Chapter 17. അസൂയ

161. ഹീനമായ സ്വഭാവത്തിലേറെ നിന്ദ്യമസൂയയാം
തദ്ദോഷം മനമേറാതെ കാത്തു സൂക്ഷിച്ചുകൊള്ളണം.

162. അസൂയാദോഷമേശാത്ത മനമേകന്നിരിക്കുകിൽ
അതിന്നു സമമായുള്ള ഗുണം വേറില്ല നേടുവാൻ.

163. ഇരുലോകനന്മക്കായിട്ടർത്ഥധർമ്മങ്ങളിൽ പ്രിയം
ഇല്ലാത്തോനന്യരിൻ മേന്മ കണ്ടസൂയപ്പെടുന്നതാം.

164. അസൂയാലുക്കളായുള്ളോർക്കിരുവീട്ടിലുമേർപ്പെടും
ദുഃഖമെന്നറിയും നല്ലോരധർമ്മമൊഴിവാക്കിടും.

165. അസൂയാലുവിനായ് വേറെ ശത്രുവെന്തിന് ഭൂതലേ!
ശത്രുചെയ്യുന്ന ദ്രോഹങ്ങളസൂയ തന്നെ ചെയ്തിടും.

166. അന്യർക്ക് ദയവായ് കിട്ടും സമ്പത്തിൽ വേദനിപ്പവൻ
കുഡുമ്പം പൂടയും തീനുമില്ലാതെ നാശമായിടും

167. അസൂയക്കാരനെക്കണ്ടാൽ ലക്ഷ്മീദേവിക്കസൂയയാം
അവനെക്കൈമാറും നേരം ദാരിദ്ര്യദേവിയേറ്റിടും

168. അസൂയക്കാരനാം പാപിക്കുള്ള സമ്പത്തുനഷ്ടമാം
ലോകജീവിതവും ദുർമാർഗ്ഗത്തിലായിക്കഴിഞ്ഞിടും.

169. അസൂയ നൽകും സമ്പത്തും മനോശുദ്ധന്റെ ക്ഷാമവും
മുജ്ജന്മവിനയാലെന്നു പണ്ഡിതന്മാരറിഞ്ഞിടും.

170. അസൂയപ്പെട്ടതാലാരും ധന്യനായി ഭവിച്ചിടാ
അസൂയതോന്നിയില്ലെങ്കിൽ ദാരിദ്ര്യം വന്നണഞ്ഞിടാ.

## Chapter 18. അത്യാഗ്രഹം

171. മദ്ധ്യനില വെടിഞ്ഞന്യ സമ്പത്തിലാശ തോന്നുകിൽ
പല പാപങ്ങളും ചെയ്യും കുഡുംബം കെട്ടുപോയിടും.

172. മദ്ധ്യമാം നിലയേൽക്കാത്ത പാപം ചെയ്‌വാൻ ഭയന്നവൻ
പരൻ പൊരുൾ തനിക്കാക്കും കുറ്റം ചെയ്യാൻ മടിച്ചിടും.

173. ആത്മനിർവൃതി തേടുന്നോർ ഭൗതികസുഖലബ്ധിയിൽ
ആശവെച്ചു ധനം നേടാൻ പാപകർമ്മത്തിലേർപ്പെടാ.

174. ഇന്ദ്രിയനിഗ്രഹം ചെയ്ത ജ്ഞാനികൾ ശുദ്ധമാനസർ
സ്വന്തമില്ലായ്മ പോക്കാനായാശിക്കില്ലന്യരിൻ ധനം.

175. അത്യാഗ്രഹത്തിനാലന്യ പൊരുൾകൾ കൈക്കലാക്കിയാൽ
അഭ്യസിച്ച പരിജ്ഞാനം ഫലമില്ലാതെയായിടും.

176. മോക്ഷത്തിലാശയൂന്നുന്ന ഗൃഹസ്ഥൻ പരവസ്തുവിൽ
ആശവെച്ചിട്ടധർമ്മങ്ങൾ ചെയ്യുകിൽ കെട്ടുപോയിടും.

177. അത്യാശയാൽ ലഭിക്കുന്ന ദ്രവ്യങ്ങളുപയോഗത്തിൽ
നന്മ നൽകാത്തതോർക്കുമ്പോളാശകൈവിടലുത്തമം.

178. നശ്വരഭൗതികസ്വത്തിൽ നാശമേശാതിരിക്കുവാൻ
അന്യസമ്പത്ത് കാണുമ്പോളാശ തോന്നാതിരിക്കണം.

179. ധർമ്മമാണെന്നറിഞ്ഞന്യ സമ്പത്തിലാഗ്രഹം വിനാ
ജീവിച്ചാൽ ലക്ഷ്മിയിൻ ദൃഷ്ടിയവൻ മേലേ പതിച്ചിടും.

180. ഭാവിദോഷം ഗണിക്കാതെ പൊരുളാശവിനാശമാം
അന്യപൊരുളാശിക്കാതെയിരുന്നാൽ വിജയം ഫലം.

## Chapter 19. പരദൂഷണം

181. ധർമ്മകർമ്മത്തെ വാഴ്ത്താത്ത ദുഷ്കർമ്മചാരിയാകിലും
പരദോഷം വചിക്കാത്തോനെന്ന പേർ നേടലുത്തമം.

182. കുറ്റം ചൊല്ലലഭാവത്തിൽ മുഖം നോക്കിപ്പുകഴ്ത്തലും
ധർമ്മത്തെത്താഴ്ത്തി പാപങ്ങൾ ചെയ്‌വതേക്കാൾ നികൃഷ്ടമാം.

183. പരദൂഷണമാർഗ്ഗേണ വാഴ്‌വതേക്കാൾ ദരിദ്രനായ്
മൃതിയടഞ്ഞീടിൽ ധർമ്മ ഗ്രന്ഥം ചൊല്ലും ഗുണം വരും.

184. വ്യക്തി തന്നുടെ മുമ്പിൽവെച്ചേറെ പ്പഴിയുരക്കിലും
ഇല്ലായ്കിൽ ഭാവിനോക്കാതെ കുറ്റം ചൊല്ലാതിരിക്കണം.

185. അന്യനെപ്പഴികൂറുന്നോൻ സന്മാർഗ്ഗത്തെ സ്തുതിക്കിലും
നെഞ്ചിൽ വഞ്ചനയുണ്ടെന്ന സത്യം ലോകം ഗ്രഹിച്ചിടും.

186. ദോഷമന്യന്റെ കൂറുന്നോൻ സ്വന്തമപരാധങ്ങളിൽ
ഏറ്റവും ഗുരുവായുള്ളതന്യനാൽ പറയപ്പെടും.

187. മധുരവാണിയായ് കാലം കഴിക്കാനറിയാത്തവർ
പരദൂഷണഭാഷ്യത്താൽ സ്നേഹിതർ നഷ്ടമായിടും.

188. ഉറ്റവരായടുത്തോരെ ദോഷം ചൊല്ലും സ്വഭാവികൾ
പുതുതായുള്ളയൽക്കാരെ കുറ്റം ചൊല്ലാതിരിക്കുമോ?

189. പരദൂഷണദുഷ്കീർത്തി പേറും ദുഷ്ടജനങ്ങളിൻ
ഭാരം താങ്ങുകതൻധർമ്മമെന്ന് ഭൂമി നിനപ്പതോ?

190. അയലാരുടെ കുറ്റങ്ങൾ താൻ കണ്ടെത്തുന്ന രീതിയിൽ
തൻകുറ്റം സ്വയമോർത്തെങ്കിൽ ജീവിതം ഭാരമാകുമോ?

## Chapter 20. വായാടിത്തം

191. ശ്രോതാക്കൾക്ക് വെറുപ്പാകും മട്ടിൽ പാഴായിവാർത്തകൾ
പേശും ശീലമിയന്നോനെ നിന്ദിക്കും ജനമൊക്കെയും.

192. പലർ മുന്നിൽ ഗുണം കെട്ടു സംസാരിക്കുന്നതോർക്കുകിൽ
സ്നേഹിതർക്കെതിരായ് കുറ്റം ചെയ്‌വതേക്കാളബദ്ധമാം.

193. യോഗ്യമല്ലാത്തകാര്യങ്ങൾ വിസ്തരിച്ചേകനോതുകിൽ
നീതിയില്ലാത്തവായാടിയെന്നതിൻ തെളിവായിടും.

194. ഗുണമില്ലാത്ത സംസാരം പലരോടും പുലമ്പുകിൽ
ഗുണം കെട്ടവനായ്ത്തന്നെ ഭാവിയിലവനായിടും

195. സൽസ്വഭാവികളായുള്ളോർ വീൺവാർത്തകൾ വിളമ്പുകിൽ
അവരേന്തും മതിപ്പെല്ലാം ജനമദ്ധ്യേ നശിച്ചുപോം.

196. ഫലമില്ലാത്ത കാര്യങ്ങൾ ആവർത്തിച്ചു കഥിപ്പവൻ
മനുഷ്യനായ് ഗണിക്കാതെ പതിരെന്നുര ചെയ്യണം.

197. വിജ്ഞരായുള്ള യോഗ്യന്മാർ നീതിയില്ലാത്തവാർത്തകൾ
ചൊന്നാലും ഗുണമില്ലാത്ത കാര്യമോതാതിരിക്കണം.

198. മാലോകരറിയത്തക്ക തത്വങ്ങളുരിയാടുവാൻ
കഴിവുള്ളോർ ദുർവാക്യങ്ങളൊരുനാളും കഥിച്ചിടാ.

199. മയക്കം തീർന്നുണർന്നുള്ള ബോധം തെളിഞ്ഞ ജ്ഞാനികൾ
ഓർമ്മയില്ലാതെയായ് പോലും വീണായൊന്നുമുരച്ചിടാ.

200. പ്രയോജനമടങ്ങീടും വാർത്തമാത്രമുരക്കണം
നന്മയില്ലാത്ത കാര്യങ്ങൾ ചൊല്ലാതെയൊഴിവാക്കണം.

**Source: Double–V** **http://www.geocities.com/ashrafnvk/kur-mal/malCONT.htm**

Route your comments & suggestions to the author through nvkashraf@rediffmail.com



# Thirukkural in Malayalam
# മലയാളത്തിൽ തിരുക്കുറൾ

## Chapter 21. ദുഷ്കർമ്മം

201. ദുഷ്ക്കർമ്മം ചെയ്തു ശീലിച്ചോരാവർത്തിക്കാൻ ഭയപ്പെടാ.
സദ്വൃത്തരാം ജനങ്ങൾക്കച്ചിന്ത പോലും ഭയാനകം.

202. ദുഷ്ക്കർമ്മം തുടർകാലത്തിൽ ദുഷ്ഫലങ്ങൾ തരുന്നതാം
ആകയാൽ ദുഷ്ടകർമ്മങ്ങളഗ്നിയേക്കാൾ ഭയങ്കരം.

203. ദ്രോഹം ചെയ്യും ജനങ്ങൾക്ക് ദ്രോഹങ്ങൾ പ്രതികാരമായ്
ചെയ്യുന്നതൊഴിവാക്കീടൽ ശ്രേഷ്ഠമെന്നുധരിക്കണം.

204. മറന്നും പൊതുവിൽ ദ്രോഹമാകും കർമ്മം നിനക്കൊലാ–
നിനച്ചാൽ നിന്നിലേൽപ്പിക്കും ദ്രോഹങ്ങൾ ധർമ്മദേവനും.

205. വറം പോക്കാൻ നിനച്ചുംകൊണ്ടന്യരിൽ തിന്മ ചെയ്യുകിൽ
വർദ്ധമാന ദരിദ്രത്തിലാറാടാനിടയായിടും.

206. തനിക്ക് തിന്മയേൽക്കാതെ ജീവിക്കാനാഗ്രഹിപ്പവൻ
തിന്മചെയ്യാതിരിക്കേണം സ്വയമന്യർക്കൊരിക്കലും.

207. വമ്പിച്ച ശത്രുവെപ്പോലും നേരിട്ടങ്ങു ജയിച്ചിടാം
വിടാതെന്നും തുടർന്നീടും സ്വകർമ്മജന്യമാം പക.

208. ദേഹത്തിന്റെ നിഴൽനിന്നോടൊപ്പമെപ്പോഴുമുള്ള പോൽ
നീചെയ്യും ദുഷ്ടകർമ്മത്തിൻ ദുഷ്ഫലം നിന്നോടൊപ്പമാം.

209. ഒരുത്തൻ തന്റെ സ്വത്വത്തിൽ സ്നേഹമുള്ളവനാകുകിൽ
അന്യരിൽ തീയകർമ്മങ്ങൾ ചെയ്തിടാതുച്ഛമാകിലും..

210. സന്മാർഗ്ഗരീതിതെറ്റാതെയന്യരിൽ തിന്മ ചെയ്യാതെ
കാലം പോക്കുന്നവൻ ദോഷ മേശാത്തോനെന്ന് ചൊല്ലലാം.

## Chapter 22. സമൂഹം

211. മാരിനൽകുന്ന മേഘങ്ങൾക്കെന്തു പകരം ചെയ്‌വു നാം?
മേഘം പോലാശയില്ലാതെ നന്മ ചെയ്യുന്നു സജ്ജനം.

212. ശക്തിക്ക് ചേർന്ന വണ്ണം താൻ യത്നിച്ചുണ്ടാക്കിടും ധനം
പുണ്യമായ്ച്ചെലവാക്കുന്നു സൽപാത്രങ്ങൾക്ക് ദാനമായ്.

213. മണ്ണിലും വിണ്ണിലും പാർത്താലന്യർക്കായുപകാരങ്ങൾ
ചെയ്യും പോൽ ശുഭമായുള്ള സൽക്കർമ്മം വേറെയില്ല കേൾ.

214. സമൂഹത്തോടിഴുകിച്ചേർന്നൊത്തുകൂടി വസിപ്പവൻ
ജീവിക്കുന്നു യഥാർത്ഥത്തിൽ; മറ്റുള്ളോർ ശവതുല്യരാം.

215. സമൂഹബോധവാൻ, വിജ്ഞൻ, ധന്യനായ് വിലസീടുകിൽ
നാട്ടിൽ പൊതുതടാകത്തിൽ നീരേറുന്നത് പോലെയാം.

216. പരോപകാരിയാം മർത്ത്യന്നൈശ്വര്യം വന്നു ചേരുകിൽ
ഗ്രാമമദ്ധ്യത്തിലേ വൃക്ഷം ഫലം കായ്ക്കും പ്രതീതിയാം.

217. സമ്പൽ സമൃദ്ധിയുള്ളപ്പോളൗദാര്യശീലനാം പുമാൻ
സമൂലമുപയോജ്യമാമൗഷധത്തരുവായിടും.

218. സമൂഹത്തിൽ തനിക്കുള്ള ഭാരങ്ങൾ ബോധമുള്ളവൻ
ദാരിദ്ര്യബാധയേറ്റാലും കർത്തവ്യം നിർവ്വഹിച്ചിടും.

219. ദാനശീലന്ന് ദാരിദ്ര്യമായാലേറുന്ന വേദന
ശീലം പോലുപകാരങ്ങൾ ചെയ്‌വാനാവാത്ത ഖേദമാം.

220. ദാനം ദാരിദ്ര്യമുണ്ടാക്കുമെന്ന് തന്നെ നിനക്കിലും
സ്വന്തത്തെ വിൽപ്പന ചെയ്തും തന്നംശം സ്വീകരിക്കലാം.

## Chapter 23. ദാനശീലം

221. ദരിദ്രരാം ജനങ്ങൾക്കായ് നൽകീടുന്നത് ദാനമാം;
അല്ലാത്തോർക്കുള്ള ദാനങ്ങൾ കാമ്യദാനമതായിടും.

222. ഭിക്ഷാടനം നല്ലതെന്ന് ചൊൽകിലും ഭിക്ഷ നീചമാം
മോക്ഷം ദായകനില്ലെന്ന് വന്നാലും ദാനമുത്തമം.

223. താൻ തന്നെ ദരിദ്രനാണെന്നന്യനോടുരിയാടാതെ
ചോദിപ്പോർക്കു കൊടുക്കൽ സൽകുലത്തിന്നുള്ള ലക്ഷണം.

224. യാചകൻ വന്നടുക്കുമ്പോൾ തോന്നുമീർഷ്യതയൊക്കെയും
ഭിക്ഷുവിൻ മുഖസന്തോഷം കാണും നേരമൊഴിഞ്ഞുപോം.

225. പശിതാങ്ങൽ ക്ഷമാപൂർവ്വം താപസർക്ക് മഹത്വമാം;
അതിലും ശ്രേഷ്ഠമായീടുമന്നത്താൽ പശിമാറ്റിയാൽ.

226. ധനികൻ ധനമില്ലാത്തോർക്കു തക്കം ചെയ്യലുത്തമം;
ഭാവിഭോഗത്തിനായുള്ള നിക്ഷേപമതുതന്നെയാം.

227. തൻസ്വത്തിന്നുപഭോഗത്തിലന്യരെപ്പങ്കുചേർപ്പവൻ
ദാരിദ്ര്യമെന്ന രോഗത്തിന്നിരയാവില്ലൊരിക്കലും.

228. ദാനം ചെയ്യാതെ സ്വത്തേറെച്ചേർത്തിയെല്ലാം നശിപ്പവൻ
ദാനത്താലുളവാം ശാന്തി നുകരാനാവാത്ത ദുർഭഗൻ.

229. ക്ഷാമം തടയുവാനന്യർക്കേകാതെ, ധനികൻ സ്വയം
ഭോജനം യാചനത്തേക്കാൾ ദുഃഖഹേതുകമായിടും.

230. ഭിക്ഷ നൽകാൻ കഴിവറ്റ സജ്ജനത്തിന്റെ ചിന്തയിൽ
വേദനാജന്യമാം മൃത്യു സന്തോഷകരമായിടും.

## Chapter 24. സൽകീർത്തി

231. ദരിദ്രർക്കുപകാരം ചെയ്താർജ്ജിക്കേണം പുകഴ്ചകൾ
ജീവിതത്തിലതല്ലാതെ ലാഭം വേറില്ല മർത്ത്യരിൽ.

232. യാചിപ്പോർക്ക് പൊരുൾ നൽകി സേവനം ചെയ്തിടുന്നവർ–
പുകഴ്ത്തുന്നോരുരച്ചീടും പുകഴ്ച്ചക്കർഹരാണവർ.

233. ഒരുത്തന്നിഹ ലോകത്തിൽ താൻ ചെയ്തിട്ടുള്ള നന്മയാൽ
നേടും സൽകീർത്തിയോന്നേതാൻ സ്ഥിരമായ് നിലനിൽപ്പതാം.

234. അഴിയാത്തയശസ്സിന്നു ഹേതുവാം പുണ്യകർമ്മിയെ
വാനലോകം പുകഴ്ത്തുന്നു ജ്ഞാനിയേക്കാൾ മഹത്വമായ്.

235. യശസ്സും ക്ഷാമവും ചേർന്ന ജീവിതം കീർത്തി ധന്യനായ്
മരണം– വിജ്ഞരല്ലാത്തോർക്കസാദ്ധ്യം തന്നെ നിശ്ചയം.

236. പ്രശംസ നേടുവാൻ തക്ക ഗുണത്തോടെ മനുഷ്യനായ്
ജന്മമാകണമല്ലെങ്കിൽ ജന്മമില്ലായ്കിലുത്തമം.

237. ദുഷ്ടമാർഗ്ഗേ ചരിക്കുന്നോർ സ്വയം നോവാതെ തങ്ങളെ
നിന്ദിപ്പോരെ ദുഷിക്കുന്നതെത്ര ബുദ്ധി വിലോപമാം.

238. പ്രശസ്തനായ് ഭവിക്കാതെ ജീവകാലം കഴിക്കുകിൽ
ജീവിതം പഴിയായെന്ന് സജ്ജനങ്ങൾ വിധിച്ചിടും.

239. യശസ്സറ്റ ശരീരത്തെത്താങ്ങും ദേശം യഥേഷ്ടമായ്
വളമിട്ടും വിളയാത്ത നിലം പോൽ ഫലശൂന്യമാം.

240. കീർത്തിക്ക് പ്രാപ്തമായ്ക്കൊണ്ട് ജീവിപ്പോരുയിർ വാഴുവോർ;
നിന്ദയാണുലഭിക്കുന്നതെങ്കിലോ മൃതരാണവർ.

## Chapter 25. കാരുണ്യം

241. യോഗ്യരിൽ ശ്രേഷ്ഠമാകുന്നു ദയയെന്ന മഹാധനം
ഭൗതികധനമെപ്പോഴുമെല്ലാവരിലുമുള്ളതാം.

242. സന്മാർഗ്ഗചിന്തയിൽകൂടി കാരുണ്യശീലനാവണം
സർവ്വമാർഗ്ഗേണയോർത്താലും ജീവന്ന് തുണയായിടും.

243. ഇരുളേറുന്ന സംസാരസാഗരത്തിൽ തുടിക്കവേ
മനസ്സിൽ കൃപയുണ്ടെങ്കിൽ ശോകകാരണമേർപ്പെടാ.

244. ജീവജാലങ്ങളോടെല്ലാം കാരുണ്യത്തിൽ ചരിപ്പവൻ
സ്വന്തം ജീവന്റെ കാര്യത്തിൽ ക്ലേശിക്കാനിടയായിടാ.

245. ദയാദാക്ഷിണ്യമുള്ളോരിൽ ദുഃഖം വന്നു ഭവിച്ചിടാ;
ഉയിർവാഴുന്നനേകം പേർ കാറ്റടിക്കുന്ന ഭൂമിയിൽ

246. കാരുണ്യഭാവമില്ലാതേയധർമ്മത്തിൽ രമിപ്പവൻ
ഇഹത്തിൽ ജീവിതലക്ഷ്യം നഷ്ടപ്പെട്ടവർ തന്നെയാം.

247. ഇഹത്തിൽ ധനമില്ലാത്തോർക്കാനന്ദം നഷ്ടമായപോൽ
ജീവകാരുണ്യമില്ലാത്തോർക്കില്ല സൗഖ്യം പരത്തിലും.

248. ധനമില്ലാത്തവൻ പിന്നീടൊരു നാൾ ധന്യനാകലാം
കൃപയില്ലാത്തവൻ വാഴ്‌വിലെന്നും തോൽവിയടഞ്ഞവൻ.

249. അറിയാൻ കഴിവില്ലാത്തോൻ ഗ്രന്ഥമോതുന്ന പോലവേ
ദയയില്ലാത്തവൻ. ചെയ്യും ധർമ്മകർമ്മം വൃഥാവിലാം.

250. അന്യനോടു ദയാശൂന്യൻ ക്രൂരമായ് പെരുമാറവേ
തന്നോട് കഠിനം ചെയ്‌വോർ മുന്നിൽ താൻനിൽപ്പതോർക്കണം.

## Chapter 26. മാംസാഹാരം

251. തൻ ദേഹം നിലനിർത്താനായ് മറുദേഹം ഭുജിപ്പവൻ
ജീവകാരുണ്യമുള്ളോനെന്നുരചെയ്യുവതെങ്ങനെ?

252. ധനം സൂക്ഷിക്കവയ്യാത്തോനതിൻ മേന്മ ലഭിച്ചിടാ;
മാംസഭുക്കിനലഭ്യം താൻ കാരുണ്യത്തിന്റെ മേന്മകൾ.

253. മാരകായുധമേന്തുന്നോർക്കുള്ളിൽ കാരുണ്യമൂറുമോ?
മാംസം ഭക്ഷിപ്പവൻ നെഞ്ചിൽ ദയതോന്നില്ലൊരിക്കലും.

254. കൊല്ലായ്ക ദയവായീടും ജീവഹത്യ വിരുദ്ധമാം;
ഹത്യയാൽ ലഭ്യമാമന്നം ഭുജിക്കുന്നതധർമ്മമാം.

255. മാംസാഹാരമുപേക്ഷിച്ചാൽ ജീവികൾക്കത് രക്ഷയാം;
മാംസഭുക്കുകളെന്നെന്നും താമസം നരകത്തിലാം.

256. ആഹാരകാരണത്തിന്നായ് ജീവഹത്യ വെടിഞ്ഞീടിൽ
മാംസം വിറ്റുപജീവിക്കും തൊഴിലപ്രത്യക്ഷമായിടും.

257. മാംസമെന്നതുയിർവാഴും ജീവിതൻ വ്രണമായിടും
തത്വബോധമുദിച്ചുള്ളോർ മാംസമുണ്ണാതിരിക്കണം.

258. ഉയിരുള്ള ശരീരത്തിൽ നിന്നു വേർപ്പെട്ട ഭാഗമാം
പിണമായുള്ള മാംസത്തെ ഭുജിക്കാ വിജ്ഞരായവർ

259. വധിച്ച ജീവിയിൻ കായമന്നമാക്കാതിരിക്കുകിൽ
ഹവിസ്സോടായിരം യാഗം ചെയ്‌വതേക്കാൾ വിശിഷ്ടമാം.

260. ജീവഹാനി വരുത്താതെ, മാംസമൊട്ടുമശിക്കാതെ
ജീവിക്കും സാത്വികൻമാരെ ലോകരെല്ലാം വണങ്ങിടും

## Chapter 27. തപം

261. കഷ്ടാാരിഷ്ടതയേൽക്കുമ്പോൾ ക്ഷമയോടെ സഹിക്കലും
സഹജീവികളിൽ ദ്രോഹം ചെയ്യാതൊഴിയലും തപം.

262. തപക്ലേശം സഹിച്ചോർ താൻ തപശ്ചര്യക്ക് യോഗ്യരാം
തപോഭാവം വിനാവേഷം ചമയൽ വീണ് പ്രവർത്തനം.

263. താപസർക്കനുകൂലങ്ങൾ ചെയ്തു പുണ്യമെടുക്കുവാൻ
വേണ്ടിയല്ലേ ഗൃഹസ്ഥൻവൈരാഗ്യമേൽക്കാതെ വാഴ്‌വതും?

264. ശാപം ദുഷ്ടരിലേൽപ്പിച്ചും ശിഷ് ടരിൽ നന്മ നൽകിയും
വൈരാശികൾ തപശ്ശക്തി ദൃശ്യമാക്കുന്നു ലോകരിൽ.

265. ആശിക്കും പരപുണ്യങ്ങളാർജ്ജിക്കാൻ സാദ്ധ്യമാകയാൽ
ഋഷിധർമ്മങ്ങൾ വിജ്ഞന്മാരനുഷ്ഠിക്കും ഗൃഹസ്ഥരായ്.

266. തപം ചെയ്തവരേസ്വന്തം ധർമ്മം ചെയ്തവരായിടൂ
അന്യർ ഭൗതികമോഹത്തിൻ കുടുക്കിൽപ്പെട്ടുപോയവർ.

267. നീറിനീറിക്കറനീങ്ങിത്തിളങ്ങും സ്വർണ്ണമെന്നപോൽ
തപശ്ചര്യയിൽ പാപം പോയ് ജ്ഞാനമുള്ളിൽ തിളങ്ങിടും.

268. ആത്മനിയന്ത്രണം നേടി ദിവ്യത്വം കൈവരിച്ചവർ;
മാഹാത്മ്യം വ്യക്തമാകുമ്പോൾ മാലോകർ കൈവണങ്ങിടും.

269. തപശ്ശക്തികൾ കൈവന്ന മുനിപുംഗവർ ദിവ്യരാം
യമൻ വന്നണയുമ്പോഴും നേരിടാൻ ശക്തരാണവർ.

270. ദരിദ്രരേറെ, സമ്പന്നർ കുറവും തന്നെ ഭൂമിയിൽ
ഋഷികൾ തുച്ഛമല്ലാത്തോർ ബഹുകോടികൾ തന്നെയാം.

## Chapter 28. വഞ്ചന

271. ഉള്ളിൽ വഞ്ചനയുള്ളോന്റെ കാപട്യം ചേർന്ന ജീവിതം
തന്നിലേ പഞ്ചഭൂതങ്ങൾ നിരീക്ഷിച്ചു വസിക്കയാം.

272. ഒരുത്തൻ തന്റെ കുറ്റങ്ങൾ സ്വയം കണ്ടു തിരുത്തുകിൽ
വാനം മുട്ടും തപശ്ചര്യയനുഷ്ഠിക്കേണ്ടതില്ലവൻ.

273. സംയമനം സാധിക്കാത്ത മുനിതൻ വേഷഭൂഷണം
പശുക്കൾ പുലിവേഷത്തിൽക്കൃഷിതിന്നുന്ന പോലെയാം.

274. താപസശ്രേഷ്ഠവേഷത്തിൽ പാപകർമ്മങ്ങൾ ചെയ്‌വവൻ
വലയിൽ പക്ഷിയെക്കൂട്ടാൻ കാത്തിരിക്കുന്ന വേടനാം.

275. മനശ്ശുദ്ധി വരിച്ചെന്ന് പൊതുവാക്യമുരപ്പവൻ
താൻ ചെയ്ത പാപകർമ്മങ്ങളോർത്തുദുഃഖമിയന്നിടും.

276. ദേഹേച്ഛകളൊഴിഞ്ഞെന്ന നാട്യം കാട്ടുന്ന വഞ്ചകൻ
അന്യരെ കബളിപ്പിക്കും പെരും ചതിയനാണവൻ.

277. കുന്നിക്കുരുവിനെപ്പോലെ പുറം ചെന്നിറമെങ്കിലും
കുന്നിയെപ്പോൽ കറുപ്പുള്ളിലുള്ളമാനുഷരെത്രയോ!

278. അഴുക്കുള്ള മനസ്സോടെ തപശ്ശക്തിയടഞ്ഞപോൽ
നീരാടി വേഷം കാട്ടുന്ന വഞ്ചകർ പലരുള്ളതാം.

279. കഠിനം നേർമ്മയുള്ളമ്പും മധുരം വക്രവീണയും
ആളെത്തരം തിരിക്കേണം വേഷം കൊണ്ടല്ല വേലയാൽ.

280. സജ്ജനം പഴിചൊല്ലുന്ന ദുർവിനകളൊഴിക്കുകിൽ
മുണ്ഡനം ചെയ്കയും വേണ്ടാ ഝടനീട്ടുന്നതും വൃഥാ.

## Chapter 29. മോഷണം

281. പഴികേൾക്കാതെ ജീവിക്കാനാശയുള്ളിലിരിപ്പവൻ
മോഷണത്വരകൂടാതെ മനം സ്വാധീനമാക്കണം

282. പാപകർമ്മങ്ങൾ ചെയ്യാനായുദ്ദേശിപ്പത് പാപമാം.
മോഷണം ചെയ്യുവാനുള്ളിലാശതോന്നാതിരിക്കണം.

283. കവർച്ച ചെയ്ത സമ്പാദ്യം വളരും പോലെതോന്നിടും
കാലം ചെറ്റുകഴിഞ്ഞെന്നാലെല്ലാം നാശമടഞ്ഞിടും

284. വഞ്ചിച്ചന്യരുടേ ദ്രവ്യം ചേർക്കുമ്പോളിമ്പമേറെയാം;
പ്രയോജനപ്പെടുത്തുമ്പോൾ ദുഃഖത്തിന്നത് ഹേതുവാം.

285. കവർച്ചക്ക് തരം പാർത്തു കാത്തിരിക്കുന്ന കള്ളരിൽ
കാരുണ്യത്തിൻ മനോഭാവമുണ്ടാകില്ലൊരു കാലവും.

286. മോഷണം ചെയ്തുയിർവാഴാനീടുപെട്ട ജനങ്ങളിൽ
ജീവികൾക്കിടയിൽ കാണും കൃപാബോധമുദിച്ചിടാ.

287. ജീവരാശിമഹത്വങ്ങൾ യഥാതഥമറിഞ്ഞവർ
മോഷണം പോലിരുൾ തിങ്ങുമാശയങ്ങൾക്ക് കീഴ്പ്പെടാ.

288. ജീവമാഹാത്മ്യമാരാഞ്ഞോർക്കുള്ളിൽ ധർമ്മവിഭാവനം;
മോഷണത്തിലകപ്പെട്ടോർക്കുള്ളിലുള്ളത് വഞ്ചന.

289. മോഷണത്തൊഴിലല്ലാതെ മറ്റൊന്നുമറിയാത്തവർ
നീറും നീചവിചാരത്താൽ കെട്ടടങ്ങി മുടിഞ്ഞിടും.

290. മോഷ്ടാക്കൾക്കുലകിൽ നീണാൾ ജീവിതം സാദ്ധ്യമായിടാ;
തദ്ദോഷരഹിതർ ദേവലോകത്തും നീണ്ടുവാഴുവോർ.

## Chapter 30. സത്യം

291. സത്യഭാഷണമെന്തെന്നാലിതരർക്കണുവോളവും
ദ്രോഹകാരണമാവാത്ത നിർദ്ദോഷവചനങ്ങളാം.

292. കുറ്റം ലേശവുമേശാതെ ശുദ്ധനന്മവരുത്തുകിൽ
അസത്യവചനം പോലും സത്യം പോലെ ഗണിക്കലാം.

293. ഒരു കാര്യത്തിലും വ്യാജമുച്ചരിക്കാതിരിക്കണം
വ്യാജമോലും മനസ്സാക്ഷിയെന്നും വേദന നൽകിടും.

294. മനമറിഞ്ഞുപൊയ്ചൊല്ലാതൊരുവൻ നിൽപ്പതാകുകിൽ
മാലോകർ തൻ മനസ്സുള്ളിൽ ജീവിക്കുമവനെന്നുമേ.

295. മനസ്സാക്ഷിക്കിണങ്ങും പോൽ സത്യവാക്കുരിയാടുകിൽ
തപസ്സും ദാനവും ചെയ്യും കർമ്മത്തേക്കാൾ വിശിഷ്ടമാം.

296. സത്യവാനെന്ന സൽകീർത്തിക്കിണവേറില്ല ലോകരിൽ;
അനേകപുണ്യധർമ്മങ്ങളയത്നം സിദ്ധമായിടും.

297. പൊളിചൊല്ലാവ്രതത്തിങ്കൽ സ്ഥിരമാനസനാകുകിൽ
മറ്റുധാർമ്മികകർമ്മങ്ങളൊഴിച്ചാൽ ദോഷമേശിടാ.

298. ദേഹശുദ്ധിവരുത്തീടാൻ ജലത്താൽ കഴിയുന്നപോൽ
മനോശുദ്ധിവരുത്തീടാം സത്യനിഷ്ഠയിലൂന്നിയാൽ.

299. എല്ലാ ദീപങ്ങളും ദീപമല്ല; ശ്രേഷ്ഠജനങ്ങളിൽ
ദീപമന്തർപ്രകാശത്തിൻ സത്യവ്രതിമതൊന്നുതാൻ.

300. ധർമ്മജീവിതമാർഗ്ഗത്തിലേറെക്കർമ്മങ്ങളുള്ളതിൽ
മഹത്വമേറിടും കർമ്മം സത്യവാങ്ങ് നിഷ്ഠതന്നെയാം.

**Source: Double–V** **http://www.geocities.com/ashrafnvk/kur-mal/malCONT.htm**

Route your comments & suggestions to the author through nvkashraf@rediffmail.com

## Chapter 31. കോപം

301. ഫലിക്കുന്നേടത്ത് കോപമടക്കുന്നോൻ ക്ഷമിപ്പവൻ
മറ്റിടത്ത് ക്ഷമിച്ചാലുമല്ലേലും ഭാവമൊന്നുതാൻ.

302. വിപത്തു വന്നണഞ്ഞീടും വമ്പനോടു കയർക്കുകിൽ;
താഴ്ന്നവരോടു കോപിക്കലേറ്റവും നിന്ദ്യകർമ്മമാം.

303. ആരിടത്താകിലും കോപം ദുഷ്ഫലങ്ങൾ വരുത്തിടും
ആകയാലാരിലും കോപം വിസ്മരിക്കുന്നതുത്തമം.

304. മുഖപ്രകാശനത്തേയും മനസ്സമാധാനത്തേയും
ഹനിക്കും കോപഭാവം പോൽ ശത്രുവേറില്ല ഭൂമിയിൽ.

305. ആത്മരക്ഷനിനക്കുന്നോൻ ക്രുദ്ധനാവാതിരിക്കണം
ക്രോധിക്കുന്നവനേ കോപം തന്നെത്താനേഹനിച്ചിടും.

306. കോപിയെച്ചുട്ടഴിക്കുന്ന കോപം സത്യത്തിലഗ്നിയാം
കോപിയോടൊട്ടിനിൽക്കുന്ന സർവ്വതും വെന്തുചമ്പലാം.

307. കോപം മഹത്വമേകുന്ന ഗുണമെന്ന് ധരിച്ചവൻ
ദുഃഖിക്കാനിടയാകും കൈ നിലത്തടിച്ചാലെന്നപോൽ.

308. അഗ്നിപോൽ സഹ്യമല്ലാത്ത ദ്രോഹം ചെയ്തവനാകിലും
കഴിവായാലവൻനേരെ കോപം തോന്നായ്കിലുത്തമം.

309. ഒരുനാളും മനസ്സുള്ളിൽ കോപം തോന്നാതിരിപ്പവൻ
ആശിക്കും നന്മകൾ മുറ്റും ഏകഭാവന്നു ചേർന്നിടും.

310. അമിതമായ് കോപിക്കുന്നോർ മൃതപ്രായർക്ക് തുല്യമാം
കോപമടക്കി വാഴുന്നോർ ജീവിക്കുന്നു മരിക്കിലും.

## Chapter 32. പരദ്രോഹം

311. ഏറെ നന്മകളാർന്നാലും ദ്രോഹം ചെയ്യാതെയന്യരിൽ
സ്വയം നിയന്ത്രണം ചെയ്യൽ ശ്രേഷ്ഠമാം ഗുണമായിടും.

312. എത്രഗർവ്വ് നടിച്ചാലും ദ്രോഹം ചെയ്ത ജനത്തിനായ്
പകരം തിന്മചെയ്യാതെ പൊറുക്കുന്നു മഹത്തുകൾ.

313. തിന്മ ചെയ്യാതെ, ദ്രോഹത്തിന്നിരയായി ഭവിക്കിലും
പകരം ദ്രോഹമേൽപ്പിച്ചാലേൽക്കും നാശഫലം ദൃഢം.

314. ദ്രോഹം ചെയ്തവർ ലജ്ജിക്കത്തക്കനന്മകൾ ചെയ്യണം
ഗുണമോ ദോഷമോ– ചെയ്ത കർമ്മങ്ങൾ വിസ്മരിക്കണം.

315. അന്യനനുഭവിക്കുന്ന ദുഃഖങ്ങൾ സ്വന്തമെന്നപോൽ
ഭാവിക്കാൻ കഴിയാതുള്ളോർ നിശ്ചയം വിജ്ഞരല്ലകേൾ.

316. ദുഃഖഹേതുകമെന്നാത്മ ചിന്തയിൽ ബോദ്ധ്യമായതാം
ദുർവിനകളന്യർ നേരെ ചെയ്യുന്നതൊഴിവാകണം.

317. ആരിലുമൊരുകാലത്തുമുള്ളറിഞ്ഞൊരുതിന്മയും
ഏറ്റവും തുച്ഛമായാലുമൊഴിവാക്കുന്നത് പുണ്യമാം.

318. തനിക്ക് ദുഃഖമേകുന്ന കാര്യങ്ങളറിയുന്നവൻ
അത്തരം ദുഷ്ടകർമ്മങ്ങളന്യർക്കെങ്ങനെ ചെയ്യുവാൻ?

319. പൂർവ്വാഹ്നത്തിലൊരാൾ ചെയ്യും നീചകർമ്മമതേവിധനം
സായാഹ്നത്തിലവനു നേരെ നിശ്ചയം വന്നുചെർന്നിടും.

320. തിന്മവന്നുഭവിക്കുന്നു തിന്മചെയ്യും ജനങ്ങളിൽ
തിന്മയൊഴിവാനാശിപ്പോർ തിന്മചെയ്യാതിരിക്കണം

## Chapter 33. കൊല്ലായ്ക

321. ധർമ്മമെല്ലാമടങ്ങുന്നു ഹിംസ ചെയ്യാതിരുപ്പതിൽ
കൊലയെന്നുള്ള കർമ്മത്തിലെല്ലാ പാപം വിളഞ്ഞിടും.

322. ഉള്ള ഭക്ഷണമെല്ലാരും താനും പങ്കിട്ടശിക്കുകിൽ
ശ്രേഷ്ഠധർമ്മമതാണെന്നാണെല്ലാഗ്രന്ഥമുരപ്പതും.

323. സമമില്ലാമഹാധർമ്മം കൊല്ലായ്കയെന്ന കർമ്മമാം
മഹത്വത്തിലടുത്തായി പൊളിചൊല്ലാതിരുപ്പതും.

324. കൊല്ലായ്കയെന്ന കർമ്മത്തിൽ സ്ഥായിയാം നിഷ്ഠ പാലനം
നിശ്ചയം സത്യപാന്ഥാവെന്നോതുന്നു ധർമ്മരേഖകൾ.

325. കൊലയിൻ ക്രൂരഭാവത്തെ ഭയന്നുപിൻമാറുന്നവൻ
ജീവിതത്വമറിഞ്ഞോരിലേറ്റവും ശ്രേഷ്ഠനായിടും.

326. കൊലചെയ്യാവ്രതത്തിങ്കൽ സ്ഥിരചിത്തതയുള്ളവൻ
ഉയിർവാഴുന്ന കാലത്തിൽ യമനും വന്നടുത്തിടാ.

327. സ്വന്തം ജീവൻ പിരിയുന്ന നേരമതൊഴിവാക്കുവാൻ
മറ്റൊരുത്തന്റെ ജീവന്ന് ഹാനിയുണ്ടാക്കിടായ്ക നീ.

328. ജീവൻ ബലികൊടുത്താകിൽ പുണ്യമുണ്ടെന്ന് ചൊല്ലുകിൽ
തൽപുണ്യമുന്നതന്മാരാൽ താഴ്ന്നതായറിയപ്പെടും.

329. കൊലചെയ്തുപജീവനം നടത്തുന്ന ജനങ്ങളിൽ
തൊഴിലേറ്റം നികൃഷ്ടമെന്നറിവുള്ളോരറിഞ്ഞിടും.

330. ഉരുവാം രോഗികൾ, കൊടും ദാരിദ്ര്യമേറ്റ മാനുഷർ
കൊലചെയ്തു കഴിഞ്ഞോരിൻ ജന്മമാണെന്ന് വിജ്ഞർകൾ.

## Chapter 34. നശ്വരത

331. നശ്വരങ്ങളനശ്വരമെന്നു തെറ്റായ് ഗണിക്കുവാൻ
പ്രേരിപ്പിക്കുന്ന മൂഢത്വമുൾക്കൊള്ളുന്നവർ നിന്ദ്യരാം.

332. കൂത്തുകാൺമാൻ ജനക്കൂട്ടം കൂടും പോൽ ധനമേറിടും
കൂത്തുകണ്ടവർ പോകുംപോൽ ധനവും വിട്ടുപോയിടും.

333. ഐശ്വര്യം സ്ഥിരമായൊന്നിൽ നിലനിൽക്കാത്തവസ്തുവാം
വന്നുചേർന്നാലുടൻ ധർമ്മകർമ്മങ്ങൾ ചെയ്തു തീർക്കണം.

334. നാളാകുന്നതളക്കുന്ന വാളാകുന്നു; ശരീരത്തെ
ദിനം തോറുമറുത്തും കൊണ്ടുയിരേവേർപെടുത്തിടും.

335. നാവടങ്ങിയുടൻ വായുഗതിയും നിൽപ്പതിന്നുമുൻ
ആത്മമോക്ഷത്തിനായ് പുണ്യം ചെയ്യുവാൻ ധൃതികാട്ടണം.

336. ഇന്നലെക്കൂടെയുണ്ടായോനിന്നു നമ്മെപ്പിരിഞ്ഞുപോയ്
ഊക്കമെത്രയുമുൾക്കൊള്ളുമൊന്നല്ലോ ലോകമോർത്തുകൊൾ.

337. അടുത്ത നിമിഷം ജീവനുറപ്പില്ലാത്ത മാനുഷർ
കോടിയിൽക്കവിയും പരിപാടിയിട്ടു നടപ്പവർ.

338. ഉയിരിന്നുടലോടുള്ള കൂറുനോക്കുക; മുട്ടയിൽ
വിരിയും കുഞ്ഞുപ്രായത്തിൽ തോടുവിട്ടു പറന്നുപോം.

339. മരണമെന്നതോ പാർത്താൽ നിദ്രപോലെ മയക്കമാം
നിദ്രവിട്ടുണരും പോലെത്തന്നെയാണ് പിറപ്പതും.

340. നോവുതങ്ങും ശരീരത്തിലൊരു കോണിൽ വസിച്ചിടും
ആത്മാവിന്ന് സ്ഥിരം ഗേഹമെങ്ങും സിദ്ധിച്ചതില്ലപോൽ

## Chapter 35. വൈരാഗ്യം

341. ഒരു വസ്തുവിനോടുള്ള മനോബന്ധം മുറിച്ചിടിൽ
അതിനാൽ നേരിട്ടതാപമൊഴിഞ്ഞു തുറവായിടും.

342. മനപ്പറ്റൊഴിവാകുമ്പോളിമ്പമുള്ളിലുദിച്ചിടും
ആശയെല്ലാമൊഴിച്ചെന്നാലുണ്ടാം തോഷമനൽപ്പമാം.

343. ഇന്ദ്രിയനിഗ്രഹം ചെയ്തിട്ടാശയൊക്കെയടക്കണം
അവയ്ക്ക് വേണ്ടവസ്തുക്കളെല്ലാമൊന്നായ് വെറുക്കണം.

344. താപസർക്ക് മനപ്പറ്റുമുറ്റും നീങ്ങലവശ്യമാം
ഒന്നിൽ പറ്റവശേശിച്ചാൽ തപം പോയ്, മയങ്ങും മനം.

345. തുടർജന്മമൊഴിച്ചീടാനിച്ഛിപ്പോർക്കുടൽ ഭാരമാം
നിലനിൽപ്പറ്റമറ്റൊന്നിലാശ വെക്കുന്നതെന്തിനായ്?

346. ഞാനുടൽ പൊരുളെന്റേതെന്നുള്ളമായാവിഭാവന
കൈവിട്ടോർക്കുളവാം സ്ഥാനം ദേവന്മാരിലുമുന്നതം.

347. ഞാനെന്റേതെന്ന ദ്വിമുഖമാശാപാശത്തിൽ ബന്ധിതർ
അനേകവിധദുഃഖങ്ങളാലേകഷ്ടമിയന്നിടും.

348. ആശമുറ്റും ത്യജിച്ചുള്ളോർ മുക്തിയാർജ്ജിക്കുമുന്നതർ
മറ്റുള്ളോരന്ധകാരത്തിൻ കാട്ടിൽ പെട്ടുഴലുന്നവർ.

349. ദ്വിവിധം ബന്ധമറ്റുള്ളോർ പുനർജന്മവിമുക്തരാം
ആശവെച്ചുപുലർത്തുന്നോർ ജന്മദുഃഖം സഹിക്കണം.

350. ബന്ധമില്ലാത്ത ദൈവത്തിൽ മാത്രമായ് ബന്ധമാവണം
ദൈവബന്ധമിയന്നാലേ മറ്റുബന്ധമൊഴിഞ്ഞിടൂ.

## Chapter 36. ജ്ഞാനം

351. മൂല്യമില്ലാത്തവസ്തുക്കളജ്ഞാനതിമിരത്തിനാൽ
മൂല്യമുള്ളവയായെണ്ണി ക്ലേശമാക്കുന്നു ജീവിതം.

352. മായയാം തിമിരം വിട്ടു ശുദ്ധജ്ഞാനികളായവർ
ജീവിതക്ലേശമില്ലാതെ തുഷ്ടിയോടുയിർവാഴുവോർ.

353. സന്ദേഹമറ്റവിജ്ഞർക്ക് ലോകം മുന്നിലിരിക്കിലും
മുക്തിനൽകും വരും ലോകം സമീപത്തിലിരുപ്പതാം.

354. പഞ്ചേന്ദ്രിയങ്ങളിൽക്കൂടി ലഭ്യമാമറിവൊക്കെയും
ഉൾജ്ഞാനസിദ്ധിയില്ലാത്തോർക്കൊരു പോതും ഗുണം തരാം.

355. ദർശിക്കും വസ്തുവിൻ ബാഹ്യരൂപം കണ്ടുമയങ്ങൊലാ
അന്തർഭൂതയഥാർത്ഥങ്ങളുൾക്കൊള്ളൽ ജ്ഞാനശുദ്ധിയാം.

356. വിദ്യനേടി യഥാർത്ഥങ്ങളറിയാൻ പ്രാപ്തരായവർ
വീണ്ടും പിറവിനേടാതെ മോക്ഷമാർഗ്ഗമടഞ്ഞിടും.

357. അറിവും യുക്തിയും ചേർന്ന മനം സത്യമറിഞ്ഞിടിൽ
പുനർജ്ജന്മമവന്നില്ലായെന്ന വസ്തുത നിർണ്ണയം.

358. ജന്മകാരണമജ്ഞാനമെന്നറിഞ്ഞതു നീങ്ങുവാൻ
യാഥാർത്ഥ്യങ്ങളറിഞ്ഞീടൽ ശുദ്ധമാം ജ്ഞാനമായ് വരും.

359. സർവ്വവസ്തുക്കളിൽച്ചേർന്ന യാഥാർത്ഥ്യങ്ങളറിഞ്ഞുടൻ
ആശയില്ലാതെ ജീവിച്ചാൽ ദുഃഖമൊന്നുമണഞ്ഞിടാ.

360. കാമം ക്രോധവുമജ്ഞാനം നാമം പോലുമൊഴിഞ്ഞിടിൽ
അവയാലേർപ്പെടും താപമെല്ലാം കെട്ടുനശിച്ചുപോം.

## Chapter 37. നിസ്സംഗത

361. ജീവികൾക്കൊഴിവാകാത്ത ദുഃഖം ജനിമൃതിക്രിയ
ആശയാകുന്ന വിത്തിൽ നിന്നുണ്ടാകുന്നെന്നു ജ്ഞാനികൾ.

362. പിറവിപ്രക്രിയ നീങ്ങാനാശിക്കുന്നത് യോഗ്യമാം
ആശപൂർത്തീകരിക്കാനായ് ഭൗതികാശ നശിക്കണം.

363. നിസ്സംഗമാം മനോഭാവം ശ്രേഷ്ഠമാം പൊരുളായിടും
തുല്യമാം പൊരുളിങ്ങില്ല മറ്റെങ്ങുമില്ല നിശ്ചയം.

364. ആശയൊന്നിലുമില്ലാത്ത ഭാവം താൻ മനശുദ്ധിയാം
ദൈവചിന്തയിൽ മുഴുകുമ്പോളാശയറ്റവരായിടും.

365. ആശയറ്റവരേ മോക്ഷമടഞ്ഞോരെന്ന് ചൊല്ലലാം
ആശയുള്ളിലിരിപ്പോരെ ജന്മദുഃഖം തുടർന്നിടും.

366. ആശയാകുന്നതിൽ ഭീതിപ്പെട്ടുവാഴ്വതു ധർമ്മമാം
ജന്മദുഃഖത്തിലേക്കാശയാവാഹിക്കും മനുഷ്യനെ.

367. ആശയെല്ലാമൊഴിച്ചെന്നാൽ നാശമേൽക്കാതെ മുക്തിയിൽ
ചേരുവാൻ തക്കസൽക്കർമ്മം ചെയ്‌വാൻ സാദ്ധ്യത നേരിടും.

368. ആശയുള്ളിൽ നശിച്ചെങ്കിൽ ദുഃഖമൊന്നും ഭവിച്ചിടാ
അൽപ്പമാശയിരിപ്പോരിലേറെ ദുഃഖങ്ങളേർപ്പെടും.

369. ദുഃഖങ്ങളിൽ പെരും ദുഃഖമാകുമാശയൊഴിഞ്ഞിടിൽ
ജീവമുക്തിയടഞ്ഞും കൊണ്ടിമ്പമോടുയിർ വാഴലാം.

370. ഒരിക്കലും നിരക്കാത്ത ഭാവമുൾക്കൊള്ളുമാശയെ
ഒഴിച്ചാലടയും തുഷ്ടിയെന്നേക്കും നിലനിന്നിടും.

## Chapter 38. കർമ്മഫലം

371. സമ്പത്തുണ്ടാക്കുമുത്സാഹം; നാശകാരണമാം മടി;
രണ്ടും കർമ്മഫലത്താലേ മനുഷ്യന്ന് ഭവിപ്പതാം.

372. നഷ്ടപ്പെടേണ്ട നേരത്തിലജ്ഞാനം വന്നു ചേർന്നിടും
ലാഭം ജ്ഞാനത്തിനാൽ; രണ്ടും ഭവിക്കും കർമ്മഹേതുവാൽ.

373. ഗ്രന്ഥമേറെപ്പഠിച്ചാലുമുയിർ വാഴുന്ന നാൾകളിൽ
കർമ്മത്തിന്റെ ഫലം പോലെ മാത്രമനുഭവപ്പെടും

374. കർമ്മത്താൽ പ്രകൃതിക്കുള്ള ഫലം രണ്ടുവിധത്തിലാം:
ചിലർ സമ്പന്നരായ് മാറും ചിലർ പണ്ഡിതരായിടും.

375. സമ്പാദ്യത്തിന്റെ കാര്യത്തിലദ്ധ്വാനം ഫലശൂന്യവും
ലഘുയത്നം സഫലവുമാവാം കർമ്മഫലത്തിനാൽ.

376. കർമ്മത്താലർഹമല്ലാത്ത പൊരുളൊക്കെയൊഴിഞ്ഞു പോം
ഒഴിയാകൈവെടിഞ്ഞാലുമർഹിക്കുന്നവയൊക്കെയും.

377. പാടുപെട്ടുമെനക്കെട്ടു കോടികൾ സംഭരിക്കിലും
കർമ്മനിർണ്ണിതമല്ലാതെയുപഭോഗമസാദ്ധ്യമാം.

378. കർമ്മമനുഭവിക്കാതെയൊഴിയൽ സാദ്ധ്യമാകുകിൽ
പൊരുളില്ലാത്ത പാവങ്ങൾ സന്യാസം സ്വീകരിച്ചിടും.

379. സൽക്കർമ്മത്തിന്റെ പുണ്യത്താലിമ്പമനുഭവിപ്പവർ
ദുഷ്കർമ്മദുഃഖമേർപ്പെട്ടാലെന്തിന്നനുതപിക്കണം!

380. തടയാൻ കഴിവാകില്ല കർമ്മത്തിൻ ഫലമേവനും
നിസ്തുലശക്തമാം കർമ്മം ജീവിതത്തിൽ മുഴച്ചിടും.

**Source: Double–V** http://www.geocities.com/ashrafnvk/kur-mal/malCONT.htm

Route your comments & suggestions to the author through nvkashraf@rediffmail.com





## Chapter 39. സാമ്രാജ്യം

381. സേനയും, മന്ത്രിയും, കോട്ട, ജനവും, ധനവും, പ്രിയർ
ഇവയാറും തികഞ്ഞുള്ള രാജൻ സിംഹസമൻ ദൃഢം.

382. ഭയരാഹിത്യവും, ദാനശീലവും, പിൻവിവേകവും,
ഉത്സാഹമീ ഗുണം നാലും രാജനിൽ നിലകൊള്ളണം.

383. അദ്ധ്വാനശീലവും ജ്ഞാനം ധൈര്യമെന്നീ ഗുണങ്ങളും
ഒഴിയാതെയിരിക്കേണം നാടുവാഴുന്ന മന്നനിൽ.

384. വാഴ്ചക്ക് ചേർന്ന ധൈര്യത്തോടധർമ്മം നീക്കി വീര്യവും
കാത്തു, മാനമതിപ്പോടെ വാഴും രാജൻ വിശിഷ്ടനാം.

385. ധനമുൽപ്പാദനം പിന്നെ സമാഹാരം സുരക്ഷണം
വ്യയം ചെയ്യുന്നതിൽ നീതി നിഷ്ഠയും രാജധർമ്മമാം.

386. കാഴ്ചക്കെളിമയും വാർത്താകാഠിന്യമില്ലായ്മയും
രാജനീഗുണമുണ്ടെങ്കിൽ രാജ്യം ലോകപ്രശസ്തമാം.

387. മധുരവാണിയോടൊപ്പം ദീനരക്ഷണശീലനാം
രാജൻ തൻ പുകഴും നാടുമിച്ഛപോൽ രൂപമാർന്നിടും.

388. പ്രജാരക്ഷണവും ചെയ്തു നീതിപൂർവ്വം ഭരിക്കുന്ന
രാജനെ വിലകൽപ്പിക്കും ദൈവം പോൽ പ്രജകോടികൾ.

389. കുറ്റം കൂറുന്നതായാലുമുപദേശങ്ങൾ ശ്രദ്ധയാ
കേൾക്കും രാജൻ കുടക്കീഴിലമരും ലോകമൊക്കെയും.

390. ദാനവും ദയയും ചെങ്കോൽ മുറയും, ദീനരക്ഷയും
നാലും ചേർന്നരുളും രാജൻ വിളങ്ങും ദീപമെന്നപോൽ.

## Chapter 40. പഠനം

391. അവശ്യം വേണ്ട വിജ്ഞാനം വഴിപോലഭ്യസിച്ച പിൻ
ലബ്ധവിദ്യ പ്രയോഗിച്ചു ജീവിതം ധന്യമാക്കണം.

392. ഗണിതവും സാഹിത്യവും ഉയിർവാഴും മനുഷ്യർക്ക്
നയനദ്വയമാണെന്ന് ചൊല്ലീടുന്നു മഹത്തുകൾ.

393. അഭ്യസ്തവിദ്യരായുള്ളോർ കണ്ണുള്ളോരെന്ന് ചൊല്ലലാം
അജ്ഞരോ വദനത്തിന്മേൽ വ്രണം രണ്ടുവഹിപ്പവർ.

394. ആനന്ദം തോന്നുമാർ കൂടിക്കലർന്നു പഴകിപ്പിന്നെ
മനം നൊന്ത് പിരിഞ്ഞീടൽ പണ്ഡിതർക്കനുയോജ്യമാം.

395. പാവങ്ങൾ ധനികർ മുന്നിലെന്നപോൽ പണ്ഡിതൻ മുന്നിൽ
ഏങ്ങിനിന്നു പഠിച്ചുള്ളോർ യോഗ്യരേഴകളന്യരും.

396. കേണിയിൽ താഴ്ചകൂടുമ്പോൾ ജലമൂറിവരുന്നപോൽ
അഭ്യാസാധിക്യമേറും പോലറിവേറി വളർന്നിടും.

397. പിറന്നനാടുപോൽ വിജ്ഞന്നെല്ലാനാടും സമത്വമാം
മാലോകരന്തരിപ്പോളം വിദ്യനേടാത്തതെന്തിനാൽ?

398. ഒരു ജന്മത്തിലാർജ്ജിച്ച തത്വവിജ്ഞാനശേഖരം
ഏഴുജന്മാന്തരത്തോളം നിലനിൽക്കും മനുഷ്യനിൽ.

399. വിജ്ഞാനത്താൽ തനിക്കുള്ള തോഷത്തിൽ ലോകരും തൃപ്തി
ഭാവിക്കുന്നതിനാൽ വിദ്യ വർദ്ധിക്കാനാശയേറിടും.

400. ഒരുനാളും നശിക്കാത്ത ശ്രേഷ്ഠസമ്പത്തു വിദ്യയാം
മറ്റു സമ്പാദ്യവസ്തുക്കൾക്കൊന്നും സ്ഥിരതയില്ലകേൾ.

## Chapter 41. അനഭ്യാസം

401. ഗ്രന്ഥമോതാത്തവൻ വിജ്ഞസംഘത്തോടുരിയാടിയാൽ
പകിടവേദി കേറാതെ കട്ടയുരുട്ടും പോലെയാം.

402. വിജ്ഞർ കൂടുന്നയോഗത്തിലജ്ഞനോതാൻ കൊതിക്കുകിൽ
സ്തനമില്ലാത്തവൾ സ്ത്രീത്വം ഭാവിക്കുന്നത് പോലെയാം.

403. പണ്ഡിതൻമാരുടെ മുമ്പിൽ മൗനം ദീക്ഷിച്ചിരിക്കുകിൽ
അജ്ഞന്നെളിമപറ്റാതെ മാന്യനായ് വിലസീടലാം.

404. വിദ്യയില്ലാത്തവൻവാക്യം യോഗ്യമാണെന്നിരിക്കിലും
വിജ്ഞരായവരാവാക്യം സ്വീകരിക്കാൻ മറുത്തിടും.

405. അജ്ഞനായുള്ളവൻ ഗർവ്വാൽ വിജ്ഞഭാവം നടിക്കുകിൽ
വിജ്ഞരോടുരിയാടുമ്പോൾ ഭാവം താനേ പൊലിഞ്ഞിടും.

406. വിദ്യയില്ലാത്തവൻ പാരിൽ ജീവിക്കുന്നവനെങ്കിലും
വിളവൊന്നും ലഭിക്കാത്ത തരിശുഭൂമിയാണവൻ

407. ലേശം വിജ്ഞാനമില്ലാതെ വേഷം കെട്ടിനടപ്പവൻ
ചായം തേച്ചു മിനുങ്ങുന്ന മണ്ണാൽ നിർമ്മിതപാവയാം.

408. വിജ്ഞാനതൃഷ്ണയില്ലാതെ സമ്പത്താർജ്ജിച്ച പാമരൻ
ദീനനാം വിജ്ഞനേക്കാളും ലോകത്തിന്നു വിനാശമാം.

409. കീഴ്ജാതിയിൽ പിറന്നാലും വിദ്യാസമ്പന്നനായവൻ
മേൽജാതിയിൽ പിറന്നോനാമജ്ഞനേക്കാൾ വിശിഷ്ടനാം.

410. ഗ്രന്ഥപാരായണത്താലേ വിദ്യനേടിയെടുത്തവൻ
മാടും മനിതനും പോലേയജ്ഞർക്കുപരിയായിടും.

## Chapter 42. ശ്രവണം

411. കേൾവിയാൽ നേടിടും നേട്ടം സമ്പത്തുക്കളിലൊന്നുതാൻ;
സർവ്വസമ്പത്തിലും ശ്രേഷ്ഠം കേൾവിസമ്പത്തുതന്നെയാം.

412. കർണ്ണങ്ങൾക്കന്നമാകുന്ന കേൾവിയൽപ്പം കുറഞ്ഞീടിൽ
ഒപ്പമായ് വയറിന്നന്നമൽപ്പമായും തരപ്പെടും.

413. ചെവിയന്നം ഭുജിക്കുന്നോർ ഭൂമിയിൽ വാഴ്‌വതെങ്കിലും
ആത്മീയഭോജനക്കാരാം ദേവരോടിണയായിടും.

414. പഠിച്ചില്ലെങ്കിലും വിദ്വൽഭാഷണങ്ങൾ ശ്രവിക്കണം:
വാർദ്ധക്യദശയിൽ ഊന്നുവടിപോൽ തുണയായിടും.

415. പൂജ്യരായ മഹത്തുക്കൾ ചൊല്ലും വാമൊഴിയൊക്കെയും
വഴുക്കിൽ താങ്ങുമൂന്നായി ജീവിതത്തിൽ തുണച്ചിടും.

416. അളവിൽ കുറവായാലും കേട്ടു വിദ്യ പഠിക്കണം
കേട്ടറിഞ്ഞളവിൽ മേന്മ കൈവരിക്കാൻ കഴിഞ്ഞിടും.

417. കേട്ടുമന്വേഷണത്താലും വിജ്ഞാനം നേടിയുള്ളവർ
പൂർണ്ണധാരണയില്ലേലും ചൊല്ലാ വിഡ്ഢിത്തമേകദാ.

418. വിജ്ഞാനദ്ധ്വനികേറാത്ത കർണ്ണങ്ങൾ ധ്യാനമേൽക്കിലും
ഓട്ടയില്ലാതെ, ബാധിര്യം ബാധിച്ചതിന് തുല്യമാം.

419. ശ്രേഷ്ഠമാകിയ തത്വങ്ങൾ ശ്രവിച്ചു പഴകാത്തവർ
നന്മയാം വാർത്തകൾ ചൊൽവാൻ കെൽപ്പില്ലാത്തവരായിടും.

420. വിജ്ഞാനരുചികർണ്ണത്താൽ കേൾക്കാതെ, രസനാരുചി
കൊണ്ടുതൃപ്തരിറന്നാലുമിരുന്നാലുമൊരേഫലം.

## Chapter 43. വിജ്ഞാനം

421. നാശമില്ലാതെ കാക്കുന്ന വസ്തുവാകുന്നു ബോധനം
ശത്രുക്കൾക്ക് നശിപ്പിക്കാൻ സാദ്ധ്യമല്ലാത്ത കോട്ടയും.

422. ദുർമാർഗ്ഗത്തിൽ ചരിക്കാതെ പാപചിന്തയിൽ മുഴ്കാതെ
കാടുകേറുന്ന ചിത്തത്തെ കാക്കുന്നതറിവായിടും.

423. ശ്രദ്ധയിൽപ്പെട്ട കാര്യങ്ങളപ്പാടേ സ്വീകരിക്കൊലാ
സത്യാസത്യം വിവേചിക്കാൻ വിജ്ഞാനം തുണയായിടും.

424. സ്വന്തം വാക്കുകൾ നിർബാധം ശ്രോതാക്കൾക്ക് ഗ്രഹിപ്പാനും
കേൾപ്പതിൻ സത്യമോരാനും വിദ്യയേറ്റം പ്രയോജനം.

425. ആദിയിൽ തുഷ്ടിയും രോഷം പിറകേ, കാണിക്കാതെയും
സമൂഹസ്നേഹമാർജ്ജിക്കാൻ സഹായിപ്പത് വിദ്യയാം.

426. ലോകത്തിൻ ഗതി സശ്രദ്ധമാരാഞ്ഞതിന് തക്കതായ്
ഇഴുകിച്ചേർന്നു ജീവിക്കാൻ വിദ്യതന്നെ തുണച്ചിടും.

427. ഭാവികാര്യങ്ങൾ മുൻകൂട്ടിയറിയും വിദ്യയുള്ളവർ;
വിദ്യയില്ലാത്തവർക്കൊന്നും തന്നേമുന്നേയറിഞ്ഞിടാ.

428. ഭയപ്പെടേണ്ടും കാര്യങ്ങൾ ഭയന്നീടുന്നു ജ്ഞാനികൾ
ഭയപ്പെടാതിരിക്കുന്നോരജ്ഞരെന്നത് നിശ്ചയം.

429. ദീർഘദൃഷ്ടിയോടെ ഭാവിയൂഹിച്ചീടുന്ന വിജ്ഞരിൽ
നടുങ്ങത്തക്ക ദുഃഖങ്ങൾ നേരിടാനിടയായിടാ.

430. അറിവുള്ളോരെല്ലാമുള്ളോരൊന്നുമില്ലെന്നിരിക്കിലും;
അറിവില്ലാത്തവരെല്ലാമുണ്ടാകിലുമില്ലാത്തവർ.

## Chapter 44. കുറ്റം

431. കാമക്രോധമദം പോലെ ദോഷങ്ങളിയലാത്തവർ
ഭോഗങ്ങളളവില്ലാതെ വാഴ്ചയിലുടമപ്പെടും.

432. ഗുണമില്ലാത്ത ലോഭവും അളവില്ലാത്ത ഭോഗവും
നന്മയില്ലാത്ത മാനവും നേതാക്കൾക്കരുതായ്മയാം.

433. കുറ്റം ഭയന്നമാലോകർ തിനയോളം കുറ്റങ്ങളെ
പനയോളമെന്ന് കണ്ടു കാത്തു സൂക്ഷിച്ചുകൊള്ളുമേ.

434. കുറ്റം ചെയ്യുന്നതാണെങ്കിൽ ശത്രുതക്കിടയാക്കിടും
തന്നാൽകുറ്റം ഭവിക്കാതെ കാത്തുകൊള്ളുന്നതുത്തമം.

435. കുറ്റം വരാതെ സൂക്ഷിക്കാൻ വയ്യാത്തവന്റെ ജീവിതം
അഗ്നിയോടു സമീപിക്കും വൈക്കോൽ തുമ്പിന് തുല്യമാം.

436. ആത്മശോധനയാൽ സ്വന്തം കുറ്റം കണ്ടൊഴിവാക്കണം
ശേഷമന്യരുടെ ദോഷം കണ്ടാൽ കുറ്റമൊഴിഞ്ഞിടും.

437. ധനത്താൽ നിറവേറ്റേണ്ടും ധർമ്മം ചെയ്യാതെ സ്വാർത്ഥനായ്
കയ്യടക്കിയൊതുക്കുന്ന ധനം നാശമടഞ്ഞിടും.

438. ചെലവാക്കാൻ മടികാട്ടിപ്പിശുക്കാൽ ചേർത്തിവെച്ചിടും
ധനത്തോടൊട്ടി നിൽക്കുന്ന കുറ്റം വമ്പിച്ചതായിടും.

439. ഒരു നാളും സ്വയം നന്മയെണ്ണിമേന്മ നടിക്കൊലാ
നന്മ നൽകാത്ത കാര്യങ്ങൾ നിർവഹിക്കാതിരിക്കണം.

440. സ്വയമിച്ഛാനുഭോഗങ്ങൾ ഗോപ്യമായ് തന്നെ വെക്കുകിൽ
ശത്രുവാലുളവാകുന്ന ദ്രോഹമേൽക്കാതെ പാഴിലാം.

## Chapter 45. സഹവാസം

441. ധർമ്മബോധത്തുടൻ തന്നിൽ മൂത്തവിദ്വൽജ്ജനങ്ങളെ
ഗുണമേന്മ വിചാരിച്ചു സ്നേഹമാർജ്ജിച്ചുകൊള്ളണം.

442. വന്നദോഷങ്ങളെപ്പോക്കി വരാവുന്നവയെക്കണ്ടു
തടയാൻ ശേഷിയുള്ളോരെ സ്നേഹിച്ചു വശമാക്കണം.

443. യോഗ്യരിൽ സ്നേഹമർപ്പിച്ചുമനുകൂലഭാവത്താക്കൽ
സർവ്വകഴിവുകളേക്കാളും മികച്ച കഴിവായിടും.

444. തന്നേക്കാൾ യോഗ്യരായുള്ള വ്യക്തികൾ കൂട്ടുകാരായി
വസിക്കും പടിവർത്തിക്കും പ്രാപ്തിയേറെ മികച്ചതാം.

445. യുക്തമാർഗ്ഗങ്ങൾ കണ്ടെത്തും പണ്ഡിതർ ലോചനങ്ങളാം
രാജനും യോഗ്യരായോരെ തേടിക്കൂടെ നിറുത്തണം.

446. അറിവും ധർമ്മവും ചേർന്നു യോഗ്യന്മാരിലൊരുത്തനായ്
തീർന്നാൽ ശത്രുവിരോധങ്ങളൊന്നും തന്നെ ഫലിച്ചിടാ.

447. മുഖം നോക്കാതെ നിർദ്ദേശം നൽകുന്ന ഗുണകാംക്ഷികൾ
ഇരിക്കെ ദ്രോഹമേൽപ്പിക്കാനാർക്കാനും കഴിവാകുമോ?

448. നിർദ്ദേശം ധീരമായ് നൽകും മന്ത്രിയില്ലാത്ത മന്നവൻ
കാവലില്ലാത്തവൻ; ശത്രു കൂടാതേ കെട്ടുപോയിടും.

449. മുതലില്ലാത്ത വ്യാപാരിക്കില്ലാ ലാഭമതേവിധം
രക്ഷക്കായ് തണിയില്ലാത്തോർക്കില്ലാ ജീവിതമേൽഗതി.

450. സജ്ജനമമതാത്യാഗം പലരോടും വഴക്കായി
ശാത്രവം കൊൾവതേക്കാളും പൻമടങ്ങപകാരമാം

## Chapter 46. വംശം

451. മേലാരിൻ സമ്പ്രദായങ്ങൾ കീഴോരിൽ ഭയഹേതുകം;
കീഴോർതങ്ങളുടെ രീതി ശ്രേഷ്ഠമെന്നാചരിച്ചിടും.

452. നിലത്തിൻ ഗുണമേന്മക്ക് ചേർന്നതാമുറയും ജലം;
മനുജന്നറിവും താൻ ചേർന്നാളും വംശത്തിനൊത്തതാം.

453. പ്രകൃത്യാ പൊതുവിജ്ഞാനമെല്ലാവരിലുമുള്ളതാം;
ഏകൻ ചേർന്ന ഗണം നോക്കി ജനം വിലയിരുത്തിടും.

454. ഒരുത്തന്നറിവെല്ലാം തന്നുള്ളിലുണ്ടാവതെങ്കിലും
സത്യത്തിലവനുൾക്കൊള്ളും വംശത്തിന്നനുയോജ്യമാം.

455. ചെയ്തി ശുദ്ധി, മനോശുദ്ധിയിവരണ്ടുമൊരുത്തനിൽ
ജന്മനാ ചേർന്നിരിക്കുന്ന വംശത്താലേർപ്പെടുന്നതാം.

456. ശുദ്ധമാനസമുള്ളോർ സൽകീർത്തിയോടെ വിളങ്ങിടും
വംശം നല്ലവരെങ്കിൽ ദുഷ്ക്കർമ്മകാരികളായിടാ.

457. ജീവിതത്തിൽ മനശ്ശുദ്ധി നേട്ടങ്ങൾക്കിടയായിടും
വർഗ്ഗശുദ്ധിയുമുണ്ടെങ്കിൽ കീർത്തിമാനായ് ഭവിച്ചിടും.

458. മനോഗുണങ്ങളൊന്നേതാൻ ശ്രേഷ്ഠമായവയെങ്കിലും
മുഖ്യമായ് വ്യക്തിയിൻ വർഗ്ഗമുന്നതന്മാർ ഗണിച്ചിടും.

459. മനോനന്മയിനാൽ പരലോകം സന്തോഷമായിടും
മേലും ശ്രേഷ്ഠത പ്രാപിക്കും വംശനന്മയിനാലെയും.

460. ഉലകിൽ പെരുതാം താങ്ങായ് വേറില്ല കുലനന്മ പോൽ;
ഹീനവംശേപിറക്കും പോൽ തുമ്പമേകുന്ന ശത്രുവും.

## Chapter 47. പ്രവർത്തനം

461. വന്നേക്കാവും തളർച്ചയും തുടർന്നുള്ള വളർച്ചയും
ലാഭവും ചർച്ച ചെയ്യേണം തൊഴിലാരംഭവേളയിൽ.

462. വൈദഗ്ദ്ധ്യം നേടിയുള്ളോരെ സംഘടിപ്പിച്ചു താനുമായ്
ചിന്തിച്ചു നിർവഹിച്ചീടിൽ പ്രയാസങ്ങളൊഴിഞ്ഞിടും.

463. ഭാവിലാഭം കൊതിച്ചും കൊണ്ടുള്ള സ്വത്തു നശിക്കുവാൻ
ഹേതുവാകുന്ന കാര്യത്തിലേർപ്പെടാ വിദ്യയുള്ളവർ.

464. മാനഹാനി വരുത്തുന്ന കുറ്റം ഭയപ്പെടുന്നവൻ
ഭാവി സാദ്ധ്യതയോരാതെ കാര്യമൊന്നും തുടങ്ങിടാ.

465. ഭവിഷ്യത്തു ഗണിക്കാതെ കാര്യമെല്ലാം തുടങ്ങുകിൽ
ശത്രുക്കൾ ശക്തി പ്രാപിക്കാനത് കാരണമായിടും.

466. ചെയ്തു കൂടാത്ത കാര്യങ്ങൾ ചെയ്താൽ നാശമടഞ്ഞിടും
ചെയ്യേണ്ടുന്നവ ചെയ്യാതെ വിട്ടാലുമതു താൻ ഗതി.

467. കാര്യചിന്തന ചെയ്തിട്ട് സധൈര്യം ചെയ്യണം തൊഴിൽ
ആരംഭിച്ചു കഴിഞ്ഞിട്ടു ചിന്തിക്കുന്നതു കുറ്റമാം.

468. വേണ്ടപോൽ ചിന്തചെയ്യാതെ പ്രാരംഭിക്കുന്ന സംഗതി
തുണയായ് പലർ കാത്താലും നാശത്തിലാപതിച്ചിടും.

469. തൻഗുണങ്ങളെയാരാഞ്ഞു ചേരുംപടിക്ക് ചെയ്യാഞ്ഞാൽ
നന്മ ചെയ്യുന്ന കാര്യത്തിൽ തെറ്റു വന്നു ഭവിച്ചിടും.

470. യോഗ്യതക്ക് നിരക്കാത്ത കർമ്മം ലോകർ പഴിച്ചിടും
തനിക്ക് താഴ്ച പറ്റാത്ത കാര്യം ചെയ്യാനൊരുങ്ങണം.

## Chapter 48. ശക്തി

471. തന്റേയും തൊഴിലിന്റേയും വലിപ്പം, ശത്രുവിന്റേയും
ഇരുവർക്കും തുണയായോരിൽ വലിപ്പം കണ്ടു ചെയ്യണം.

472. തനിക്ക് ചേർന്ന തൊഴിലുമറിയേണ്ടും കാര്യങ്ങളും
അറിഞ്ഞു മുഴുകുന്നോർക്ക് കാര്യമെല്ലാം നടന്നിടും.

473. സ്വശക്തി നോക്കാതെ മനശ്ശക്തിയാലേ സുശക്തരിൽ
ഏറ്റുമുട്ടിപ്പരാജയമേറ്റു വാങ്ങിയനേകരും.

474. അന്യരോടൊത്തു പോകാതെ സ്വന്തം കഴിവ് നോക്കാതെ
അഹങ്കാരം നടിക്കുന്നോരതിശീഘ്രം നശിച്ചിടും.

475. മയിലിൻ ചിറകായാലും വണ്ടിയിൽ കൊണ്ടുപോകവേ
ഭാരം ദുർവഹമായെങ്കിൽ വണ്ടിയച്ചു മുറിഞ്ഞുപോം.

476. വൃക്ഷത്തിൽ കയറീടുന്നോൻ കാക്കാച്ചില്ലയിലെത്തിയാൽ
പിന്നെയും കയറാനുള്ള ശ്രമം മൃത്യുവരിക്കലാം.

477. സ്വന്തം നിലയറിഞ്ഞിട്ടേ ദാനമന്യന്ന് ചെയ്തിടൂ
ദാനമങ്ങിനെ ചെയ്തെന്നാൽ ശേഷം സ്വത്തിന് രക്ഷയാം.

478. വരവേറെക്കുറഞ്ഞാലും കൂടുതൽ ചെലവാക്കാതെ
നിയന്ത്രണം പാലിച്ചെന്നാലതിനാലില്ല ദൂഷണം.

479. അർത്ഥപുഷ്ടി ഗണിക്കാതെ ധൂർത്തനായ് വിളയാടുകിൽ
താനിരിപ്പത് പോൽ തോന്നുമില്ലാതായി നശിച്ചിടും.

480. ധനസ്ഥിതി ഗൗനിക്കാതെ ദാനശീലം വളർത്തിയാൽ
ക്രമത്തിൽ ധനമെല്ലാം പോയ് ദാരിദ്രത്തിൽ പതിച്ചിടും.

## Chapter 49. കാലം

481. പകലിൽ കാക്കതോൽപ്പിക്കും ഭീമനായുള്ള മൂങ്ങയെ
ശത്രുവെ നേരിടും രാജൻ കാലം നോക്കിയിറങ്ങണം.

482. കാലത്തിന്നനുയോജ്യമായ് കാര്യങ്ങൾ നിറവേറ്റണം
ധനം നീങ്ങാതെ തൻകൂടെ കെട്ടും പാശമതാണ് താൻ.

483. പണിക്ക് ചേർന്ന സാമഗ്രി കൂടെയുണ്ടായിരിക്കവേ
തക്കകാലം തുടങ്ങീടിൽ തൊഴിലെല്ലാം മഹത്തരം.

484. നാാടിന്നൊത്തവിധം, കാലംനോക്കിവേലമുടിക്കുകിൽ
ലോകം തന്നെയടക്കാനായാശിച്ചാൽ നിറവേറിടും.

485. ലോകം വെല്ലാൻ കൊതിക്കുന്നോർ മനം കലങ്ങിപ്പോകാതെ
തക്കകാലമടുക്കാനായ് കാത്തിരിക്കുന്നു മൗനമായ്.

486. പോരാടുമജവീരന്മാരായുവാൻ പിൻവലിഞ്ഞപോൽ
ശത്രുവോടേറ്റു മുട്ടാനായ് കാലം പാർക്കുന്നു ശക്തിമാൻ.

487. ശത്രുവിൻ ദ്രോഹമേൽക്കുമ്പോൾ സത്വരം, ബുദ്ധിയുള്ളവൻ,
പകപോക്കാതെ കാക്കുന്നു തക്കകാലം വരും വരെ.

488. പകയനെക്കാണും നേരം നയത്തിൽ പെരുമാറണം
നാശകാലമടുക്കുമ്പോൾ തലതാനേ നിലം തൊടും.

489. സന്ദർഭം വിരളം തന്നെ; വന്നുചേരുന്നതാകുകിൽ
സത്വരം വേണ്ട കാര്യങ്ങൾ നിർവഹിച്ചിടണം പുമാൻ.

490. കൊക്കുപോൽ കാത്തിരിക്കേണം നല്ലവേളയടുക്കുവാൻ
വേളയിൽ കൊക്കിനെപ്പോലെ കൊത്തണം ലക്ഷ്യവസ്തുവിൽ.

## Chapter 50. സ്ഥാനം

491. പണിക്കേറ്റ സ്ഥലം മുമ്പേ കണ്ടു വെക്കാതെ ശത്രുവെ
നേരിടാനരുതേ; ബലഹീനനെന്നും നിനക്കൊലാ.

492. ശക്തിയിലദ്വീതിയൻതാനെന്നു ലോകം ഗണിക്കിലും
രോധിയായുതകും കോട്ടക്കേകണം പൂർണ്ണരക്ഷണം.

493. സ്ഥാനം നല്ലതറിഞ്ഞെങ്കിൽ സ്വന്തത്തെക്കാത്തു ശത്രുവെ
നേരിട്ടാൽ ബലഹീനന്നും ജയിക്കാം ശക്തനെന്ന പോൽ.

494. ആത്മരക്ഷയിൽ ശ്രദ്ധിച്ചും നല്ലിടം നോക്കി നിൽക്കുകിൽ
ശത്രുവിൻ ജയമോഹങ്ങൾ ലക്ഷ്യം കാണാതെ തോറ്റിടും.

495. നീരിൽ മുതല നീന്തുമ്പോൾ വെല്ലുന്നു സകലത്തെയും
ജലം വിട്ടു പുറത്തായാലെല്ലാരും വിജയിച്ചിടും.

496. ഉരുളും തേരുകൾ പായുന്നില്ല തണ്ണീർ കയത്തിനിൽ
സാഗരേയൊഴുകും കപ്പലോടാ ഭൂമിയിലെന്ന പോൽ.

497. ബുദ്ധിപൂർവ്വം സ്ഥലം കണ്ടു ശത്രുവേ നേരിടുമ്പോഴേ
ധൈര്യമല്ലാതെ മറ്റേതു തുണയാവശ്യമില്ല കേൾ.

498. ചെറുസൈന്യവുമായ് വാഴും മന്നനെ വമ്പനായവൻ
നശിപ്പിക്കാനൊരുമ്പെട്ടാൽ മഹത്വം കെട്ടു പോയിടും.

499. കോട്ട സൈന്യങ്ങളിൽ ശക്തി മികവേ കുറവാകിലും
ശത്രുവേ സ്വന്തനാട്ടിൽ ചെന്നാക്രമിക്കൽ പ്രയാസമാം.

500. കുന്തമേന്തിയ ധീരന്മാരിരിക്കും ഗജവീരരെ
ചളിയിൽ കാലകപ്പെട്ടാൽ നരിയും കൊന്നു വീഴ്ത്തിടും.

**Source: Double–V** **http://www.geocities.com/ashrafnvk/kur-mal/malCONT.htm**

Route your comments & suggestions to the author through nvkashraf@rediffmail.com

## Chapter 51. വരണം

501. ധർമ്മാർത്ഥ കാമങ്ങളിലും ജീവനിൽ ഭയപ്പാടിലും
ശോധനാ ചെയ്തശേഷം താൻ വ്യക്തിയെ നിർണ്ണയിക്കണം.

502. കുലജൻ, കുറ്റമില്ലാത്തോൻ, പഴി പേടിച്ചു പാപങ്ങൾ
ചെയ്‌വാൻ നാണമിയന്നവൻ വിശ്വാസത്തിലെടുക്കലാം.

503. ഏറെ ഗ്രന്ഥം പഠിച്ചോനും കുറ്റമറ്റവനാകിലും
സൂക്ഷ്മശോധനയിൽ വിദ്വാനാണെങ്കിൽ യോഗ്യനാണയാൾ

504. ഗുണങ്ങളും ദോഷങ്ങളുമാരാഞ്ഞു പരികീർത്തിച്ചു
ഭാരമുള്ള വിഭാഗത്തിൽ വ്യക്തിയെച്ചേർത്തു ചൊല്ലണം.

505. മാന്യനോ ഹീനനോയെന്ന തീരുമാനമെടുക്കുവാൻ
ഉരകല്ലായ് യഥാർത്ഥത്തിൽ വ്യക്തി കർമ്മങ്ങൾ തന്നെയാം.

506. സമൂഹബന്ധമില്ലാത്തോർ വിശ്വസ്തരായ് ഗണിച്ചിടാ
പഴിയിൽ ഭയമില്ലാത്തോരാകയാൽ പിഴ ചെയ്തിടും.

507. സ്നേഹബന്ധം കണക്കാക്കി വിജ്ഞനല്ലാത്ത വ്യക്തിയെ
വിശ്വസ്തനായ് വരിച്ചെന്നാലജ്ഞാനം പെരുതായ് വരും.

508. ബന്ധമില്ലാത്തവൻ സ്വന്തമെന്ന ഭാവത്തിലേൽക്കുകിൽ
തനിക്കും താവഴിക്കാർക്കും ദുഃഖത്തിന്നിടയായിടും.

509. പരിശോധന കൂടാതെയെടുത്തീടരുതാരെയും
എടുത്തപിൻ സന്ദേഹത്തിൽ നിറുത്തുന്നതഭംഗിയാം.

510. ശോധിക്കാതെയെടുത്താലും ശോധിച്ചെടുത്തവൻ മേലേ
സന്ദേഹിച്ചു നടന്നാലും ഖേദത്തിന്നിടയായിടും.

## Chapter 52. ഭാരവാഹികൾ

511. നന്മതിന്മകളാരാഞ്ഞു നന്മ മാത്രം ഗ്രഹിച്ചിടും
വിവേകി കർമ്മയോഗ്യനായെന്നും സ്വീകാര്യനായിടും.

512. വരുമാനം വരും മാർഗ്ഗം പെരുപ്പിച്ചും തടസ്സങ്ങൾ
നീക്കാൻ കെൽപ്പുടയോൻ തന്നെ കർമ്മത്തിന്നനുയോജ്യനാം.

513. സ്നേഹം, വിശ്വസ്തതാ, വസ്തുബോധ, മത്യാർത്ഥിമോചനം
ഏതൽ ചതുർഗുണത്താലേ യോഗ്യനെന്നെറിയപ്പെടും.

514. സർവ്വശോധനയും തേറി പ്രഗത്ഭനായിക്കാൺകിലും
പ്രതേക തൊഴിലിൽ പ്രാപ്തർ ലോകത്തിൽ പലർ കാണലാം.

515. പൂർണ്ണമായ് വേല ചെയ്‌വാനായ് കഴിവുള്ളവരല്ലാതെ
യോഗ്യരെന്ന് നിനപ്പോരെ ജോലിക്ക് നിയമിച്ചിടാ.

516. തൊഴിലാളിയെയും പിന്നെ തൊഴിയിൽ ചെയ്യുന്ന രീതിയും
ഗൗനിച്ചു സമയം നോക്കി തൊഴിലിൽ നിശ്ചയിക്കണം.

517. ഒരു ജോലിയൊരുത്തൻ തൻ വശമുള്ളായുധത്താലേ
ചെയ്യുമെന്നുസ്ഥിരപ്പെട്ടാലവന്നാ ജോലി നൽകലാം.

518. തൊഴിലിന്നൊരാൾ യോഗ്യനെന്നുറപ്പായിക്കഴിഞ്ഞെന്നാൽ
അത്തൊഴിൽ പണിയാൻ പോരുമുന്നതസ്ഥാനമേകണം.

519. തൊഴിൽ തൽപ്പരനായുംകൊണ്ടതിൽ മുഴ്കിയിരിപ്പോനിൽ
അതൃപ്തി ഭാവിക്കുന്നെങ്കിലൈശ്വര്യം കെട്ടടങ്ങിടും.

520. രാജഭൃത്യർ കെടാതങ്ങു വാഴുകിൽ രാജ്യവും കെടാ;
ആകയാലവർ നീക്കങ്ങൾ മന്നവൻ ശ്രദ്ധവെക്കണം.

## Chapter 53. സ്വജനം

521. ഒരുത്തൻ കാലദോഷത്താൽ ദാരിദ്ര്യത്തിൽ പതിക്കിലും
മുൻകാലസ്നേഹബന്ധങ്ങൾ സ്വജനങ്ങളിൽ കാണലാം.

522. സ്വജനസ്നേഹമെപ്പോഴും കുറയാതെലഭിക്കുകിൽ
പലരൂപത്തിലും സ്വന്തം ശക്തിയേറിവരുന്നതാം.

523. കുഡുംബാദികളും ചേർന്നു കലർന്നു കഴിയാത്തവൻ
കരയില്ലാക്കുളത്തിങ്ങൽ നീർ നിറഞ്ഞത് പോലെയാം.

524. ധനപുഷ്ടിവരും കാലം സ്വജനങ്ങളെയൊക്കെയും
സ്നേഹിച്ചു തഴുകിക്കൂടെ നിർത്തി ജീവിപ്പതാം സുഖം.

525. ദാനശീലമതോടൊപ്പം വാഗ്മാധുര്യവുമുള്ളവൻ
സ്നേഹമായ് സ്വജനത്താലേ ചുറ്റപ്പെട്ടു കഴിഞ്ഞിടാം.

526. കോപമില്ലായ്മയും വാരിക്കൊടുപ്പും ശീലമായവൻ
സ്നേഹബന്ധം പുലർത്തുന്നോനതുല്യൻ ലോകദൃഷ്ടിയിൽ.

527. കാകൻ കൊറ്റു ലഭിക്കുമ്പോൾ കൂകിക്കൂട്ടുന്നു കൂട്ടരേ
അത്തരം ശീലമുണ്ടായാൽ ശക്തിവർദ്ധിച്ചു വന്നിടും.

528. മേന്മയും താഴ്മയും മന്നൻ ജനമദ്ധ്യേ പുലർത്തുകിൽ
ചൂഷണം ചെയ്തു ജീവിക്കാൻ സ്വന്തക്കാരേറെ മുൻവരും.

529. യാതൊരു കാരണത്താലേ സ്വജനം വിട്ടുപോകുകിൽ
കാരണം വിട്ടുമാറുമ്പോൾ വീണ്ടും താനേയടുത്തിടും.

530. പിരിഞ്ഞു പോയവൻ വന്നാലാഗ്രഹം നിറവേറ്റിപ്പിൻ
പരിശോധന ചെയ്തിട്ടു ഭൂപാലൻ കൂടെ നിർത്തണം.

## Chapter 54. മറതി

531. അരിമോദത്താലുണ്ടാകും വിസ്മൃതി കാരണത്താലെ
വീഴ്ചകൾ സംഭവിച്ചീടൽ കോപത്തേക്കാൾ വിനാശമാം.

532. തുടർന്ന ദാരിദ്ര്യത്താലേ വിവരം കെട്ടു പോണപോൽ
വിസ്മൃതിയെന്ന ദോഷത്താൽ യശസ്സും കെട്ടുപോയിടും.

533. മറതിക്കിരയായോർക്ക് കീർത്തിമാനായ് ഭവിക്കുവാൻ
സാദ്ധ്യമല്ലെന്ന് പൂർവ്വീക ഗ്രന്ഥമേകസ്വരത്തിലാം.

534. കോട്ടയുള്ളത് കൊണ്ടില്ല ഭയന്നോർക്ക് പ്രയോജനം
ഒർമ്മയില്ലാത്തവന്നന്യ നന്മയാലേ ഗുണം വരാ.

535. ഭാവിയാപത്ത് മുൻകൂട്ടി കണ്ടടക്കാൻ മറന്നവൻ
ദുഃഖം വന്നു ഭവിക്കുമ്പോൾ വീഴ്ചയോർത്തു തപിച്ചിടും.

536. കാലമെല്ലാത്തിലും, സർവ്വ തരക്കാരെ സംബന്ധിച്ചും
വിസ്മരിക്കാതിരുന്നീടിൽ തുല്യമില്ലാത്ത നന്മയാം.

537. മറക്കാത്ത മനസ്സാലേ കാര്യങ്ങൾ നിറവേറ്റിയാൽ
അസാദ്ധ്യമായ കാര്യങ്ങളൊന്നുമില്ലെന്ന് ചൊല്ലിടാം.

538. യോഗ്യരാൽ പറയപ്പെട്ട ധർമ്മങ്ങൾ നിറവേറ്റുവാൻ
മറന്നാലേഴു ജന്മത്തിൽ നന്മയൊന്നും വളർന്നിടാ.

539. ആഹ്ലാദത്തിൽ മതിക്കുമ്പോളോർക്കണം പണ്ടാഹ്ലാദത്തിൽ
മറന്ന കാരണത്താലേ കെട്ടുപോയ ജനങ്ങളെ

540. നിനച്ച കാര്യമെപ്പോഴുമോർത്തുയത്നം നടത്തുകിൽ
നിശ്ചയം നിറവേറാത്തതൊന്നുമേയില്ല ഭൂമിയാൽ.

## Chapter 55. ഭരണം

541. ഏതുകാര്യത്തിലും പക്ഷഭേതം കൂടാതെ സത്യമായ്
കാര്യമറിഞ്ഞു വേണ്ടുന്നതെല്ലാം ചെയ്‌വത് നീതിയാം.

542. ലോകത്തിൽ ജീവജാലങ്ങൾക്കാശ്രയം മഴയെന്ന പോൽ
പ്രജകൾക്കാശ്രയം നീതി നിർവ്വഹിക്കുന്ന രാജനാം.

543. വേദഗ്രന്ഥം പ്രകാശിക്കും ധർമ്മനീതിക്കു മുന്നമായ്
രാജ്യം രക്ഷിച്ചു പാലിച്ചു രാജനീതി യഥാവിധി.

544. ലോകം കീഴ്പ്പെട്ടു നിൽക്കുന്നു സ്നേഹപൂർവ്വം ജനങ്ങളെ
തന്നോടു ചേർത്തു വാഴുന്ന രാജൻ തൻ ചരണങ്ങളിൽ.

545. നീതിയായ് ഭരണച്ചെങ്കോൽ നിലനിൽക്കുന്ന ഭൂമിയിൽ
കാലത്തിൽ മഴയുണ്ടാകും കൂടേ നൽവിളവും വരും.

546. രാജ്യത്തിൻ വിജയാധാരം യോധനായുധമല്ലകേൾ
നീതിപൂർവ്വകമായുള്ള രാജവാഴ്ചയതൊന്നു താൻ.

547. ഭൂലോകം മുഴുവൻ രാജൻ രക്ഷിക്കും; ഭരണത്തിൻ കീൾ
നീതി നിർവഹണം ചെയ്താൽ നീതിരാജന്ന് രക്ഷയാം.

548. നീതിതേടും ജനത്തെക്കണ്ടെല്ലാം കേട്ടുവിചാരിച്ചു
നീതി ചെയ്യാൻ കഴിയാത്ത മന്നൻ താനേ നശിച്ചിടും.

549. പരദ്രോഹം നീക്കി ജനരക്ഷ ചെയ്തപരാധരെ
ദണ്ഡിക്കൽ തൊഴിലാകുന്നു രാജന്ന്; പഴിയല്ല കേൾ.

550. പെരും കുറ്റം ചെയ്യുന്നോരെ കഴുവേറ്റി ഹനിച്ചീടൽ
കൃഷിസംരക്ഷണത്തിന്നായ് കളപറിക്കും പോലെയാം.

## Chapter 56. ദുർഭരണം

551. പ്രജകളെ ദ്രോഹിക്കുന്ന നീതിയില്ലാത്തമന്നവൻ
കൊല ചെയ്തു നടക്കുന്ന ക്രൂരനേക്കാൾ മൃഗീയനാം.

552. ബലമായ് പ്രജയിൽ നിന്നും ധനം വാങ്ങുന്ന മന്നവൻ
സായുധം മാർഗ്ഗമദ്ധ്യത്തിൽ കൊള്ള ചെയ്യുന്ന കള്ളനാം.

553. ദിനംതോറുമരങ്ങേറും നാട്ടിലേ നന്മതിന്മകൾ
ആരാഞ്ഞു വാഴ്ച ചെയ്യാത്ത മന്നവൻ കെട്ടുപോയിടും.

554. നീതിന്യായങ്ങളില്ലാതെ ക്രൂരമായ് ഭരണം നീക്കും
മന്നവൻ പൊരുളും, കൂടെ രാജ്യവും നഷ്ടമായിടും.

555. ദുഷ്ടമാം ഭരണത്താലേ തപിക്കും ജനബാഷ്പത്താൽ
രാജശേഖരമാം സമ്പത്തെല്ലാം കെട്ടു നശിച്ചിടും.

556. മന്നവൻ ശ്രുതി നേടുന്നു സ്വന്തം സൽഭരണത്തിനാൽ
ഭരണം കെട്ടുപോയെന്നാൽ രാജൻ പേർ നിലനിന്നിടാ.

557. മാരിയില്ലാത്ത ഭൂഭാഗം വരളുന്നത് പോലവേ
ദയയില്ലാത്ത രാജന്റെ പ്രജകൾ താപമാർന്നിടും.

558. നീതിയും മുറയും കെട്ട മന്നവൻ വാണിടുന്ന നാൾ
ദരിദ്രരാം ജനത്തേക്കാൾ കഷ്ടമാം ധന്യജീവിതം.

559. രാജൻ തൻ ഭരണത്തിങ്കൽ നീതിയില്ലാതെയാവുകിൽ
കാലാകാലങ്ങളിൽ മേഘം മഴനൽകാതെ പോയിടും.

560. നാടുകാക്കുന്ന മന്നന്റെ കാവൽ ജോലി പിഴക്കുകിൽ
പശുക്കൾ പാൽ ചുരത്തൂല വേദമോർക്കില്ല ഭക്തർകൾ.

## Chapter 57. ദണ്ഡനം

561. കുറ്റം ചെയ്തവനെ കയ്യാൽ പിടികൂടി, മനസ്സിലെ
വാസസനയൊഴിയാൻ നന്നായ് ദണ്ഡിക്കുന്നതു രാജനാം.

562. ദീർഘനാൾ ശക്തനായ് വാഴാൻ ആശിക്കുമരചൻ, മുമ്പിൽ ഭാവം
കഠിനമായ് കാട്ടി ദണ്ഡനം ലഘുവാക്കണം.

563. അക്രമണഭരണത്താലേ ജനങ്ങൾ ഭീതരാകുകിൽ
നിശ്ചയമതി വേഗത്തിൽ രാജൻ കെട്ടു നശിച്ചുപോം.

564. രാജൻ അക്രമിയാണെന്ന് ജനങ്ങൾ പറയും വിധം
തിന്മകൾ പണിയും രാജൻ ആയുസ്സറ്റു നശിച്ചിടും.

565. ദർശനം ദുഷ്ക്കരം, കാൺകെ മുഖം വാടുന്ന മന്നവൻ
നേടിവെച്ചുള്ള സമ്പാദ്യം പേയ് കാക്കും ദ്രവ്യമായിടും.

566. കഠിനവാണിയും ദയാരഹിതനുമായുള്ളവൻ
നേടിവെച്ച ധനം മുറ്റുമതിവേഗം നശിച്ചുപോം.

567. ക്രൂരഭാഷണവും ശിക്ഷാകാഠിന്യമിവരണ്ടുമേ
അരം പോൽ രാജശക്തിക്ക് നാശകാരണമായിടും.

568. മന്ത്രിമാരോടിണങ്ങാതെയകന്നു നിലനിന്നപിൻ
കോപത്തോടെ സമീപിക്കും രാജവിത്തം നശിച്ചിടും.

569. രാജ്യരക്ഷക്കുപായങ്ങൾ മുൻകൂട്ടി ചെയ്തു വെക്കാത്ത
മന്നൻ പോർവന്നു നേരിട്ടാൽ ഭയപ്പാടാൽ മുടിഞ്ഞിടും.

570. ക്രൂരവാഴ്ച നടത്തുന്ന രാജൻ തന്നുടെ മന്ത്രിയായ്
അജ്ഞനെ സ്വീകരിച്ചീടുമിവർ ഭൂമിക്ക് ഭാരമാം.

## Chapter 58. ദൃഷ്ടിപാതം

571. ദാക്ഷിണ്യമാം മനോഭാവം നിലനിൽക്കുന്ന ഹേതുവാൽ
ഉലകം കേടുകൂടാതെ നിലനിൽക്കുന്നു നിശ്ചയം.

572. ലോകകാര്യം നടക്കുന്നു ദാക്ഷിണ്യഗുണമുള്ളതാൽ;
ഭൂമിക്ക് ചുമടാകുന്നു ദയാരഹിതനാം പൂമാൻ.

573. രാഗരഹിതമായുള്ള ഗാനങ്ങൾ സുഖശൂന്യമാം
ദയാഭാവം സ്ഫുരിക്കാത്ത ദൃഷ്ടിയും ഫലശൂന്യമാം.

574. മുഖത്തുണ്ടെന്ന് തോന്നിക്കും ദയകാട്ടാത്ത കണ്ണുകൾ
അല്ലാതവകളെക്കൊണ്ട് പ്രയോജനമൊട്ടില്ല താൻ.

575. നയനങ്ങൾക്കലങ്കാരം ദാക്ഷിണ്യമെന്ന നന്മയാം
ആകയാൽ ദയതോന്നാത്ത കണ്ണുപുണ്ണെന്ന് ചൊല്ലലാം.

576. കണ്ണിന്നുടമയായിട്ടും ദയതോന്നാത്ത മാനുഷർ
പ്രകൃതാ ദൃഷ്ടിയില്ലാത്ത പാദപങ്ങൾക്ക് തുല്യരാം.

577. ദയാദാക്ഷിണ്യമില്ലാത്തോർ കണ്ണില്ലാത്തവരായിടും
കണ്ണുള്ളോർ ദയകാട്ടാതെ ജീവിക്കുന്നതസാദ്ധ്യമാം.

578. സ്വന്തം തൊഴിലുകൾക്കൊട്ടും ഹാനിയേൽക്കാത്ത രീതിയിൽ
ദയകാട്ടും ജനങ്ങൾക്കീയുലകം യോഗ്യമായതാം.

579. തിന്മചെയ്ത ജനത്തോടും പകപോക്കാതെ ശാന്തമായ്
ദയാപൂർവ്വം ക്ഷമിക്കുന്നതതിശ്രേഷ്ഠസ്വഭാവമാം.

580. സ്നേഹിതർ നഞ്ചുചേർത്താലും നിരാക്ഷേപം ഭുജിച്ച പിൻ
അവരോടുദയാപൂർവ്വം സ്നേഹിക്കൽ നാഗരീകമാം.

## Chapter 59. ചാരന്മാർ

581. രഹസ്യാന്വേഷണം ചെയ്യും ദൂതനും, നീതിയോതിടും
ഗ്രന്ഥവുമരചൻ തന്റെ രണ്ടു കണ്ണായ് ഗണിക്കണം.

582. എല്ലാ കൂട്ടാതിലു മെല്ലായിടത്തും സംഭവിച്ചിടും
സംഭവങ്ങളറിഞ്ഞീടൽ രാജൻ കർത്തവ്യമായിടും.

583. നാട്ടുകാര്യരഹസ്യങ്ങളെല്ലാം ദൂതൻ മുഖാന്തിരം
കൈക്കലാക്കാത്ത ഭൂപാലൻ വിജയിക്കില്ല നിശ്ചയം.

584. തൊഴിൽ ചെയ്‌വവരെല്ലാരും സ്വന്തക്കാരോ വിരോധിയോ എല്ലാം
സൂക്ഷ്മം നിരീക്ഷിക്കൽ ചാരന്റെ തൊഴിലായിടും.

585. സംശയിക്കാത്ത വേഷത്തിൽ നോക്കിൽ ചകിതനാവാതെ
രഹസ്യം ഭദ്രമാക്കുന്നോൻ ചാരവേലക്ക് യോഗ്യനാം.

586. സന്യാസി വേഷത്തിൽ ശ്രേഷ്ഠ സങ്കേതങ്ങളിലേറിയും
ദുരിതങ്ങൾ പേറി സ്വത്വം കാക്കുന്നോൻ ചാരയോഗ്യനാം.

587. ഒളിഞ്ഞ വാർത്തകൾ തേടിപ്പിടിക്കും, കേട്ടവാർത്തകൾ
ഭയമില്ലാതെ പ്രസ്താവം നടത്തും ചാരധീരനാം.

588. രഹസ്യദൂതന്മാർ രണ്ടാൾ നൽകും വാർത്തകൾ യോജിച്ചാൽ
സത്യമാണെന്ന് രാജൻ നിസ്സംശയം സ്വീകരിച്ചിടാം.

589. ചാരന്മാർ പലരന്യോന്യമറിവില്ലാതിരിക്കണം;
മൂവർ ഭാഷ്യമൊരേ രൂപമെങ്കിൽ സത്യമതായിടും.

590. ചാരന്മാർക്കരുളും നന്മ ഗോപ്യമായ്ത്തന്നെ ചെയ്യണം;
അല്ലേലാത്മരഹസ്യങ്ങൾ വെളിവാക്കിയ പോലെയാം.

## Chapter 60. ധീരത

591. മനോധീരതയെന്നുള്ള ഗുണമേറെ വിശിഷ്ടമാം;
വ്യക്തി തൽഗുണമില്ലെങ്കിലൊന്നുമില്ലാത്ത മൂർത്തിയാം.

592. മനോധൈര്യമൊരുത്തന്ന് നിത്യമാം ധനമായിടും;
ഭൗതികധനമാകട്ടെ വിരവിൽ വിട്ടകന്നുപോം.

593. മനോബലമിരുപ്പോർക്ക് ധനനാശം ഭവിക്കുകിൽ
നാശം വന്നു ഭവിച്ചല്ലോയെന്ന് ക്ലേശിപ്പതില്ലവർ.

594. ലോകത്തിൽ ചേർത്തിവെക്കേണ്ടും ഭൗതികധനമൊക്കെയും
ദൃഢമാനസനായോൻതൻ വഴിനോക്കിയണഞ്ഞിടും.

595. നീർനിരപ്പുയരും തോറും താമരപ്പൂവുയർന്നിടും;
ജീവിതത്തിലെഴും മേന്മ ധീരതക്കനുപാതമാം.

596. ചിന്തയെപ്പോഴുതും സ്വന്തം മേന്മയെപ്പറ്റിയാവണം;
മേന്മവന്നില്ലയെന്നാലും ചിന്തയുണ്ടായിരിക്കണം.

597. ഗജങ്ങൾ മുറിവേറ്റാലും ധീരമായ് മുന്നിൽ നിന്നിടും;
വീഴ്ചവന്നു ഭവിച്ചാലും തളരുന്നില്ല ധൈര്യവാൻ.

598. മഹത്വമുടയോനെന്ന ബഹുമാനം നടിക്കുവാൻ
ധൈര്യമില്ലാത്തവൻ പാർത്താലർഹനായി ഭവിച്ചിടാ.

599. ഭീമമാം ദേഹവും കൂർത്ത ദന്തങ്ങളുമുണ്ടെങ്കിലും
ധീരനാം പുലിയെക്കണ്ടാൽ ഭയന്നീടുന്നു ദന്തികൾ.

600. ധൈര്യമെന്ന ഗുണം തന്നെ മനുഷ്യന്ന് മഹത്വമാം;
രൂപം മനുഷ്യനായാലും ധൈര്യമില്ലാത്തവൻ തരു.

**Source: Double–V** **http://www.geocities.com/ashrafnvk/kur-mal/malCONT.htm**

Route your comments & suggestions to the author through nvkashraf@rediffmail.com

## Chapter 61. ഉത്സാഹം

601. മടിയാകും തമസ്സിന്റെ നുറുങ്ങുകൾ കേറിക്കേറി
പരമ്പര സ്വഭാവത്തിൻ പ്രകാശം കെട്ടു മങ്ങിടും.

602. ജന്മം കൊണ്ട കുഡുംബത്തിൻ ശ്രേയസ്സുന്നതമാക്കുവാൻ
മടിയേ മടിയായ് കണ്ടു യത്നശീലം വരിക്കണം.

603. നാശഹേതുകമായുള്ള മടിയേന്തുന്ന പാമരൻ
പിറന്ന കുഡുംബം തന്നേയവൻ മുന്നേ നശിച്ചു പോം.

604. മടിയാകുന്ന രോഗത്താലുത്സാഹം നഷ്ടമായവർ
കുഡുംബശ്രുതിയും കെട്ടു കുറ്റം പേറേണ്ടതായ് വരും.

605. മടിയും വിസ്മൃതി നിദ്രാ വിളംബമിവനാലുമേ
നാശത്തിലാപതിക്കുന്നോർ യാത്ര ചെയ്യുന്ന വഞ്ചിയാം.

606. നേതാവിന്നുള്ള സമ്പത്ത് താനേ വർദ്ധിപ്പതാകിലും
മടിയാലാധനം നന്നായ് പ്രയോഗിപ്പതസാദ്ധ്യമാം.

607. മടിയാൽ വേല ചെയ്യാതെ ആലസ്യത്തിൽ കഴിപ്പവർ
ഉപദേശങ്ങളേൽക്കാതെ നിശ്ചയം വഴികെട്ടിടും.

608. സൽകുലത്തിൽ പിറന്നാലും മടിവന്നാക്രമിക്കുകിൽ
പകയുള്ള ജനങ്ങൾക്ക് ദാസനായി ഭവിച്ചിടും.

609. മടിയാകുന്ന ദുർദോഷമൊഴിക്കാൻ കഴിവാകുകിൽ
തന്നിലും കുഡുംബത്തിലുമുള്ള ദോഷങ്ങൾ നീക്കലാം.

610. അടിയാൽ ദേവനാർജ്ജിച്ച മൂന്നുലോകം മുഴുക്കെയും
മടിയില്ലാത്ത രാജാവിന്നൊരു പക്ഷേയൊതുങ്ങിടും.

## Chapter 62. അദ്ധ്വാനം

611. മഹത്വമാം സംരംഭമെന്നുറച്ചു വേല ചെയ്യണം
അദ്ധ്വാനമളവിൻ തോതിൽ മഹത്വമത് നൽകിടും.

612. തൊഴിലിൽ താഴ്മ കണ്ടോരെ ലോകവും കയ്യൊഴിച്ചിടും
ചെയ്യുന്നതൊഴിലിൽ യത്നം ചെലുത്താൻ മടികാട്ടൊലാ.

613. പ്രയത്നിക്കുകയെന്നുള്ള ശ്രേഷ്ഠമാം ശീലമുള്ളവർ
അന്യർക്ക് സേവനം ചെയ്യും തോഷമനുഭവിച്ചിടും.

614. അദ്ധ്വാനശീലമില്ലാത്തോൻ പരോപകാരിയായിടാ
ഭീരു തന്നുടെ കയ്യാലേ വാളേന്തിപ്പടവെട്ടുമോ?

615. ആത്മസൗഖ്യം ഗണിക്കാതെ യത്നത്തിൽ മുഴുകുന്നവൻ
സ്വജനദുഃഖങ്ങൾ നീക്കി രക്ഷിക്കും സ്തൂപമായിടും.

616. പ്രയത്നശാലിയായെന്നാലൈശ്വര്യം പെരുതായിടും
യത്നമില്ലാത്തവൻ ചുറ്റും ദാരിദ്ര്യം സ്ഥിരവാഴ്ചയാം.

617. ഉദാസീനന്റെ മടിയിൽ മൂതേവിമരുവീടവേ
ഭാഗ്യലക്ഷ്മി രമിക്കുന്നു യത്നശീലൻ പുരോഭുവി.

618. നന്മയുൽപ്പാദനം ചെയ്യാനാവാഞ്ഞാൽ വീഴ്ചയായിടാ
പഠിച്ചദ്ധ്വാനവും ചെയ്യാൻ മടിച്ചാൽ വീഴ്ച തന്നെയാം.

619. വിധിയാൽ ലക്ഷ്യമാം കാര്യം നേടാനായില്ലയെങ്കിലും
ദേഹാദ്ധ്വാനഫലത്താലേ മേന്മവർദ്ധിച്ചിടും ദൃഢം.

620. പരിശ്രമമശ്രാന്തമായ് നിർവഹിക്കുകയെങ്കിലോ
വിധിയിൻ തീർപ്പുതന്നേയും ഗതിമാറ്റി മറിച്ചിടാം.

## Chapter 63. സഹനം

621. ആപത്തു നേരിടും നേരം
മനശ്ചാഞ്ചല്യമാകൊലാ സ്മേരനായതിനെ
നേരിട്ടകറ്റേണമതേ വഴി.

622. നീർച്ചാൽ പോലളവില്ലാതെ ദുഃഖങ്ങൾ വന്നുചേരിലും
വിജ്ഞരായവരുള്ളത്താൽ ചിന്തിച്ചു നിലമാറ്റിടും.

623. ദുഃഖം വന്നു ഭവിക്കുമ്പോൾ മനം നീറാതിരിപ്പവർ
ദുഃഖത്തിന്ന് കൊടുക്കുന്നു ദുഃഖിക്കാനൊരു കാരണം.

624. അദ്ധ്വാനശീലനായുള്ളോൻ കാളവണ്ടി വലിക്കുംപോൽ
തടസ്സമെന്തേർപ്പെട്ടാലും തടുക്കാൻ കഴിവായിടും.

625. വഴിക്കുവഴി ദുഃഖങ്ങൾ താങ്ങിടും ധൈര്യശാലിയെ
ബാധിച്ചീടുന്ന ദുഃഖങ്ങൾ സ്വയം ദുഃഖിച്ചു മാഞ്ഞിടും.

626. ഐശ്വര്യം വന്നുചേരുമ്പോളാഹ്ലാദമിയലാത്തവർ
കാലദോഷം ഭവിക്കുമ്പോൾ ദുഃഖത്തിലാണ്ടുപോകുമോ?

627. ആപത്തെന്നത് ദേഹത്തിൻ പ്രകൃതിയെന്നറിയുന്ന
വിജ്ഞർകൾ ദുഃഖമേൽക്കുമ്പോൾ മനശ്ശാന്തി വെടിഞ്ഞിടാ.

628. ദുഃഖം പ്രകൃതിജന്യമെന്നറിയും ബുദ്ധിശാലികൾ
ദേഹത്തിന്നിമ്പമോരാതെ ദുഃഖത്തിൽ വേദനപ്പെടാ.

629. സമ്പത്തിൽ മനമൂന്നാതെ നിസ്സംഗനായിരിപ്പവൻ
ആപത്തണഞ്ഞിടും നേരം തപിക്കാതെ കഴിഞ്ഞിടും.

630. ആപത്തുകളെല്ലാം തനിക്കിമ്പമായ് കാണ്മതാകുകിൽ
പകയുള്ള ജനം പോലുമാഢ്യനായി ഗണിച്ചിടും.

## Chapter 64. മന്ത്രി

631. ജോലിക്ക് വേണ്ട സാമഗ്രി, കാലം, വൈദഗ്ദ്ധ്യമാം ബലം
നിർണ്ണയിച്ചു സ്വരുക്കൂട്ടാൻ പ്രാപ്തൻ മന്ത്രിക്ക് യോഗ്യനാം.

632. പ്രജാരക്ഷ, മനോദാർഢ്യം വിജ്ഞാനം നീതിനിഷ്ഠയും
കർമ്മവ്യഗ്രതയോടഞ്ചും ചേർന്നാൽ മന്ത്രിക്ക് യോഗ്യനാം.

633. ദ്രോഹം ചെയ്തവരെത്തള്ളി, സ്വപക്ഷം ഭദ്രമാക്കിയും
ഭ്രഷ്ടരെ വീണ്ടെടുക്കാനും വല്ലോൻ മന്ത്രിക്ക് യോഗ്യനാം.

634. ആരാഞ്ഞു കാര്യമറിവും പ്രയോപ്പത്തിൽ വരുത്തലും
തീർപ്പുറപ്പായുരക്കലും മന്ത്രിതൻ രീതിയാവണം.

635. വിജ്ഞാനഭാഷണവും, ധർമ്മബോധവും, നാൾമുഴുക്കെയും
വേലയിൽ തൃഷ്ണയും ചേർന്നാലുപദേശകനായിടും.

636. ബുദ്ധികൂർമ്മതയോടൊപ്പം വിജ്ഞാനശക്തിയുണ്ടെങ്കിൽ
മറികടക്കാനാവാത്ത പരിതസ്ഥിതിയെന്തുവാൻ?

637. ചെയ്യും കാര്യങ്ങളെപ്പറ്റി വിജ്ഞനാണെന്നിരിക്കിലും
ലോകനീതിക്ക് യോജിക്കും രീതിയിൽ നിർവഹിക്കണം.

638. ഉപദേശം ശ്രവിക്കാതെ മൂഢനായി രമിച്ചിടും
രാജനോടുപദേശങ്ങൾ മൊഴിയും നല്ല മന്ത്രിമാർ.

639. രാജദ്രോഹം മനസ്സുള്ളിൽ കരുതും മന്ത്രിപുംഗവൻ
അനേകകോടി ശത്രുക്കൾ നേരിടുന്നത് പോലെയാം.

640. നിർമ്മാണ പരിപാടികൾ മുന്നേ ചിന്തിച്ചുവെങ്കിലും
ക്രിയാവൈഭവമില്ലാത്തോർ ചെയ്താൽ വികലമായിടും.

## Chapter 65. വാചാലത

641. വാഗ്സാമർത്ഥ്യഗുണം പാർത്താൽ ഏറെ ശ്രേഷ്ഠതമം ഗുണം
അതിനു കിടയാവില്ല മറ്റുമേന്മകളൊന്നുമേ.

642. നന്മയും തിന്മയും ചൊല്ലാൽ സംഭവിക്കുക നിശ്ചയം
ഏവനും ശ്രദ്ധവെക്കേണം സംസാരിക്കുന്ന വേളയിൽ.

643. യോജിച്ചവർക്കുറപ്പായും വിമതർക്കു രസിപ്പായും
തോന്നുമാറുരിയാടുന്ന രീതിയാണ് സുഭാഷണം.

644. കേൾപ്പോരിൻ ത്രാണിയേ നോക്കി സംസാരം രൂപമാക്കണം വാര്
നിയന്ത്രിതനെന്തിന്നാണന്യധർമ്മധനാദികൾ.

645. ഉദ്ദേശിക്കുന്ന കാര്യത്തെ വെല്ലാൻ സാദ്ധ്യതയില്ലെന്ന
ദൃഢബോദ്ധ്യതയുണ്ടാകും വണ്ണം വാക്കുരിയാടണം.

646. കേൾക്കുന്നോർക്കു രുചിക്കുംമട്ടുരത്തുമവർ ചൊൽവതും
സശ്രദ്ധം കേട്ടറിഞ്ഞീടൽ യോഗ്യമാം നയമായിടും.

647. ശക്തമാം ഭാഷണം, ധീരഭാവം, സ്മരണ ശക്തിയും
ചേർന്ന വാഗ്മിയെവെല്ലാനായാരാലും കഴിയാത്തതാം.

648. കാര്യങ്ങൾ ശരിയാം വണ്ണം നിരത്തി രുചിതോന്നുമാർ
ഭാഷണം ചെയ്തിടിൽ ലോകമവർ ചൊല്ലിൽ വഴങ്ങിടും.

649. കുറ്റമറ്റവിധം സത്യം ബോദ്ധ്യമാക്കി
വചിക്കുവാൻ പ്രാപ്തരല്ലാത്തവർ വീണായ് മുഴുകും
ഭാഷണങ്ങളിൽ.

650. ഭാഷണത്രാണിയില്ലാത്ത പണ്ഡിതശ്രേഷ്ഠരൊക്കെയും
സുഗന്ധധാരയില്ലാതെ വിലസീടുന്ന പൂക്കളാം.

## Chapter 66. കർമ്മശുദ്ധി

651. തുണയാലൊരുവൻ നേടും പ്രതാപം സമുദായത്തിൽ;
കർമ്മശുദ്ധിയിനാലാശിക്കുന്നതെല്ലാം ലഭിച്ചിടും.

652. ലോകപ്രസിദ്ധിയോടൊപ്പം ധാർമ്മികഗുണമേന്മയും
നേടിത്തരുന്നതല്ലാത്ത കർമ്മങ്ങളൊഴിവാക്കണം.

653. ജനമദ്ധ്യേ പ്രഭാവത്തിൽ ജീവിക്കാനാഗ്രഹിപ്പവൻ
മേന്മക്ക് ഹാനിയേൽപ്പിക്കും വിനചെയ്യാതിരിക്കണം

654. മാന്യരായുള്ളവർ തങ്ങൾക്കേർപ്പെട്ട ദുരിതങ്ങളെ
നിർമാർജ്ജനം ചെയ്‌വാനായി ഹീനകൃത്യങ്ങൾ ചെയ്തിടാ.

655. പിമ്പേ ഖേദിക്കുമാറുള്ള തിന്മകളൊഴിവാക്കണം
അഥവാ ചെയ്തു പോയെങ്കിലാവർത്തിക്കാതിരിക്കണം.

656. മാതാവിൻ പശിതാങ്ങാതെ ദുഃഖിക്കുന്നവനാകിലും
ലോകം പഴിക്കും ദുർവൃത്തി ചെയ്യാതൊഴിഞ്ഞു മാറണം.

657. ഇഴിവാം പാപകർമ്മത്താൽ ലബ്ധദ്രവ്യം നിഷിദ്ധമാം
ധർമ്മകർമ്മികൾ താങ്ങുന്ന ദാരിദ്ര്യം തന്നെ കാമ്യമാം

658. തീയ കർമ്മങ്ങൾ ചെയ്‌വോർക്ക് വിജയം കൈവരിക്കിലും,
പിന്നീടവകളെച്ചൊല്ലി നിശ്ചയം ദുഃഖമേർപ്പെടും.

659. നീചമാർഗ്ഗേണ സമ്പാദ്യം വേദനിപ്പിച്ചൊഴിഞ്ഞുപോം ശുദ്ധമായവ
പോയാലും പിറകേ വന്നു ചേർന്നിടും.

660. ന്യായമല്ലാത്ത സമ്പാദ്യം സംരക്ഷിക്കാനൊരുമ്പെടൽ
വേവാത്ത മൺകലത്തിൽ നീർ സൂക്ഷിക്കുന്നത് പോലെയാം.

## Chapter 67. കാര്യക്ഷമത

661. പണിപൂർത്തീകരിക്കാനായ് മുഖ്യമായ് വേണ്ട യോഗ്യത
മനക്കരുത്താകും, മറ്റു ഗുണങ്ങൾ വേണ്ടതാകിലും.

662. ആവാത്തത് തുടങ്ങൊല്ല; വിഘ്നം കണ്ടു ഭയക്കൊലാ
ദ്വിഗുണം വേണമെന്നല്ലോ പൂർവ്വ സൂരികൾ നിർണ്ണയം.

663. പണി പൂർത്തിക്ക് മുൻലോക ശ്രദ്ധ പറ്റാതെ നോക്കണം
മദ്ധ്യേ ശ്രദ്ധ പതിഞ്ഞീടിൽ വിഘ്നം പലതുനേരിടാം.

664. എങ്ങിനെ ചെയ്തു തീർക്കുമെന്നാരാലും ചൊല്ലസാദ്ധ്യമാം
എളുതല്ലധികം പേർക്കും ചൊന്നപോൽ പണിതീർക്കുവാൻ.

665. കർമ്മസാമർത്ഥ്യമൊന്നാലേ മേന്മലക്ഷ്യമിടുന്നവർ
രാജശ്രദ്ധ പതിഞ്ഞീടാനുള്ളിലാശ വഹിച്ചിടും.

666. കർമ്മധീരതയുണ്ടായാലുദ്ദിഷ്ട വിഷയങ്ങളിൽ
ഉദ്ദേശിച്ചത് പോൽത്തന്നെ കാര്യപ്രാപ്തിയെളുപ്പമാം.

667. ലളിതവേഷത്താലാരും ചെറുതെന്ന് നിനക്കൊലാ
പെരുതാം രഥചക്രത്തിലച്ചാണി ലഘുവല്ലയോ?

668. മനോസ്ഥൈര്യത്തൊടും ധൈര്യത്തൊടും വേലക്കൊരുങ്ങണം
കാലവിളമ്പം കൂടാതെ ശീഘ്രമായ് ചെയ തു തീർക്കണം.

669. ഭാവി സംതൃപ്തി മോഹിച്ച് പ്രാരംഭവിഷമങ്ങളെ
തൃണവൽ ഗണ്യമാക്കാതെ ധൈര്യമായ് ചെയ്തു കൊള്ളണം.

670. തൊഴിൽ മഹത്വമോർക്കാതെ മരുവുന്ന ജനങ്ങളെ
മറ്റുമേന്മയിരുന്നാലും ലോകം മാനിപ്പതില്ല കേൾ.

## Chapter 68. ആക്രമണം

671. തീരുമാനമെടുക്കും മുൻ ഗാഢമായ് ചിന്തചെയ്യണം
തീരുമാനം നടപ്പാക്കാൻ വൈകിക്കുന്നത് ദോഷമാം.

672. ധൃതിയില്ലാത്ത കാര്യങ്ങൾ സാവകാശം നടത്തലാം
അതിവേഗം നടത്തണേമടിയന്തിരമായവ.

673. മുന്നേറ്റത്തിന് കയ്യേറ്റമവശ്യമെങ്കിൽ ചെയ്യലാം സന്ദർഭോചിതമായ്
മറ്റു മാർഗ്ഗങ്ങൾ സ്വീകരിക്കലാം.

674. കെട്ടടങ്ങാത്ത ശത്രുത്വമാക്രമണമപൂർണ്ണവും
അഗ്നിപുഞ്ജസമം രണ്ടും ഭാവിയിൽ നാശഹേതുവാം.

675. ശക്തിയും, ധനവും, കാലം, ലക്ഷ്യം നേടേണ്ട രീതിയും
സ്ഥലത്തോടഞ്ചു കാര്യങ്ങൾ കണിശം നിർണ്ണയിക്കണം.

676. കാര്യത്തിൻ കഴിവും, വന്നു ചേരും പ്രതിബന്ധങ്ങളും,
അന്ത്യത്തിലുണ്ടാകും നേട്ടമെല്ലാം ചിന്തിച്ചു ചെയ്യണം.

677. തൽക്കർമ്മം മുമ്പേ ചെയ്തു ശീലമുള്ള ജനങ്ങളെ
ബന്ധിച്ചനുഭവം പങ്കിട്ടറിയൽ ജയഹേതുവാം.

678. കർമ്മപരിചയത്താലേ മറ്റുകർമ്മങ്ങൾ ചെയ്യലാം
ഗജത്തെപ്പിടികൂടാനായ് ഗജങ്ങളുപയുക്തമാം.

679. നന്മകൾ സ്വജനത്തിനായ് ചെയ്യും മുന്നാലെ മുഖ്യമായ്
നയത്താൽ പകയുള്ളോരെ മിത്രമാക്കിയെടുക്കണം.

680. ബലഹീനർ സ്വന്തം കക്ഷിക്കൂനം തട്ടാതിരിക്കുവാൻ
വല്ലവന്നടിമപ്പെട്ടു ശാന്തിനേടിയെടുക്കണം.

## Chapter 69. ദൂത്

681. പദവിക്കൊത്ത സംസാരം സൗശീല്യം കുലകത്വവും
സന്ദേശങ്ങൾ വഹിക്കുന്നോർക്കത്യന്താപേക്ഷിതം ഗുണം.

682. ബോദ്ധ്യം തോന്നുന്ന വാഗ്മിത്വം സ്നേഹവും ജ്ഞാനശക്തിയും
ത്രിഗുണം ദൂത് കയ്യാളും വ്യക്തികൾക്കനുപേക്ഷ്യമാം.

683. സ്വരാജന്നന്യരാജങ്കൽ സന്ദേശങ്ങൾ വഹിപ്പവൻ
വിജയം കൈവരിച്ചീടാൻ വിജ്ഞരിൽ വിജ്ഞനാവണം.

684. പൊതുവിജ്ഞാനവും ബുദ്ധിശക്തിവ്യക്തിമഹത്വവും
ഗുണം മൂന്നും തികഞ്ഞുള്ളോർ ദൂതനായ് തൊഴിൽ ചെയ്തിടാം.

685. കാര്യപ്രസക്തമാം വണ്ണമനിഷ്ടധ്വനിയെന്നിയേ
മധുരഭാഷണത്താലേ ദൂതൻ ലക്ഷ്യങ്ങൾ നേടണം.

686. വിജ്ഞനും, വാഗ്മിയും സ്നേഹവാണിയും ദയശൂന്യനും
സന്ദർഭം നോക്കിസ്വാധീനം ചെലുത്തും ദൂതുവാഹകൻ.

687. കാലം നോക്കി യിടം നോക്കി ലക്ഷ്യബോധമുറപ്പാക്കി
ബുദ്ധിപൂർവ്വം വചിക്കുന്നോൻ ശ്രേഷ്ഠനാം ദൂതനായിടും.

688. സത്സ്വഭാവം, ജനം മദ്ധ്യേ സ്വാധീനം, ധീരഭാവവും
ഇവ മൂന്നും വചസ്സത്യം ചേർന്നവൻ ദൂതുവാഹകൻ.

689. രാജദൂത് വഹിക്കുന്നോൻ ധീരനും സത്യഭാഷിയും
രാജാവിൻ മേന്മ വർദ്ധിക്കാൻ തൽപ്പരൻ കൂടിയാവണം.

690. ആത്മനാശം ഭയന്നാലും ധീരമായ് രാജവാർത്തകൾ
സത്യമായുരിയാടുന്നോൻ ശ്രേഷ്ഠനാം ദൂതനായിടും.

## Chapter 70. കൊട്ടാര ജീവിതം

691. രാജനോടൊത്തു വാഴുന്നോർ കുളിരിൽ തീക്കായുന്നപോൽ
അകലാതെയുമപ്പോലെ അണയാതെയിരിക്കണം.

692. രാജനാശിച്ചദ്രവ്യത്തിലാശ വെക്കാതിരിക്കണം
എങ്കിലോ രാജനിൽ നിന്നും ലഭ്യമാം ഗുണമേറിടും.

693. ആത്മരക്ഷകൊതിക്കുന്നോർ തെറ്റുപറ്റാതെ കാക്കണം
രാജനിൽ സംശയം വന്നാൽ നീക്കം ചെയ്യാനസാദ്ധ്യമാം.

694. രാജസന്നിധിയിൽ വെച്ചു രഹസ്യമായ് ഭാഷിക്കലും
അന്യവദനങ്ങൾ നോക്കിപ്പുഞ്ചിരിക്കലുമാകൊലാ.

695. അജരഹസ്യങ്ങൾക്കായി ജിജ്ഞാസയൊഴിവാക്കണം,
രാജൻ താനേ വചിക്കുമ്പോൾ ശ്രദ്ധാപൂർവ്വം ശ്രവിക്കണം.

696. രാജന്നുള്ളം കണക്കാക്കിയനിഷ്ടമൊഴിവാക്കിയും
പ്രീതി തോന്നുന്ന കാര്യങ്ങൾ നേരം നോക്കിക്കഥിക്കണം.

697. രാജൻ തൽപ്പരനായാലുമപ്രധാനങ്ങളായവ വിട്ടുഗൗരവമോലുന്ന
വിഷയങ്ങൾ വചിക്കണം.

698. കുഡുംബബന്ധവും പ്രായക്കുറവും ഗണ്യമാക്കാതെ
രാജത്വത്തിൻ മഹത്വം കണ്ടതുപോൽ പെരുമാറണം.

699. രാജന്റെ പ്രീതിയുണ്ടെന്ന് ധരിച്ചഹിതമായവ
ഒരു നാളും പ്രവർത്തിക്കാൻ തുനിയാവിജ്ഞരായവർ.

700. രാജൻ സ്നേഹിതനാണെന്ന ഭാവത്തിൽ ഗുണശൂന്യമാം
കാര്യങ്ങൾ നിർവ്വഹിച്ചീടിൽ നാശത്തിന്നതു ഹേതുവാം.

**Source: Double–V** **http://www.geocities.com/ashrafnvk/kur-mal/malCONT.htm**

Route your comments & suggestions to the author through nvkashraf@rediffmail.com



# Thirukkural in Malayalam
# മലയാളത്തിൽ തിരുക്കുറൾ

## Chapter 71. ലക്ഷണം

701. ദൃഷ്ടിയും മുഖവും നോക്കി മനോഗതമറിഞ്ഞിടാൻ
പ്രാപ്തിയുടയവൻ ലോകമണിയും രത്നമായിടും.

702. ഉള്ളിലുള്ള വിചാരങ്ങൾ ലേശം സംശയമില്ലാതെ
ധൈര്യമായറിയുന്നോരെ ദൈവതുല്യം നിനച്ചിടും.

703. ലക്ഷണത്താൽ മനസ്സുള്ളിലുള്ള ചിന്തയറിഞ്ഞിടും
വ്യക്തിക്കെന്തുകൊടുത്തിട്ടും തുണയായേറ്റുകൊള്ളണം.

704. ചിന്തകളുരിയാടാതെയറിയാൻ കഴിവുള്ളവൻ
ഒരുപോൽ രൂപമായാലും ജ്ഞാനത്താൽ ഭിന്നരായിടും.

705. ലക്ഷണം നോക്കിയന്യന്റെ ചിത്തമറിയവയ്യെങ്കിൽ
ശ്രേഷ്ഠമാമംഗമായുള്ള കണ്ണാലെന്തു പ്രയോജനം?

706. അടുത്ത വസ്തുക്കൾ പ്രതിബിംബിക്കുന്ന പളുങ്കുപോൽ
മുഖം മനോവികാരത്തിൻ ഭാവങ്ങൾ വ്യക്തമാക്കിടും.

707. ദുഃഖസന്തുഷ്ടഭാവങ്ങളുള്ളിൽ സംജാതമാകവേ
വ്യക്തമാക്കും മുഖം പോലെ അറിവേന്തുന്നതെന്തഹോ?

708. വദനം കണ്ടുകാര്യങ്ങൾ ഗ്രഹിപ്പാൻ ശക്തിയുള്ളവർ
അവരോടുരിയാടാതെ മൗനമായ് നോക്കി നിൽക്കലാം.

709. ദൃഷ്ടിനോക്കി മനം ചൊല്ലാൻ കഴിവുറ്റവർ വ്യക്തിയിൽ
ശത്രുമിത്രമനോഭാവം കണ്ണുനോക്കി ഗ്രഹിച്ചിടും.

710. സർവ്വജ്ഞാനികളാണെന്ന് സ്വയം ഭാവനയുള്ളവർ
തങ്ങൾമതിപ്പളക്കാനായ് കൺകളേ മതിയായിടും.

## Chapter 72. സഭാതലം

711. കൂട്ടത്തിൽ മനമാരാഞ്ഞു വാക്യങ്ങൾ ബുദ്ധിപൂർവ്വമായ്
തിരഞ്ഞുകാര്യമോതുന്നോൻ ഭാഷണത്തിൽ സമർത്ഥനാം.

712. വഴിക്ക് വഴികാര്യങ്ങൾ നല്ലവാചകഭംഗിയിൽ
വ്യക്തമായുരചെയ്യുന്നു വാക്കിൽ സ്വാധീനമുള്ളവർ.

713. കയ്യാളും വിഷയം നന്നായറിയാതെ, ചിന്തിക്കാതെ
സഭയിൽ ഗതിയോരാതെ ഭാഷിക്കുന്നവരജ്ഞരാം.

714. വിജ്ഞരിൻ സഭയിൽ താനും വിജ്ഞനായ് നിലകൊള്ളണം
അജ്ഞരിൽ പാമരത്വം താൻ കുമ്മായം പോൽ നടിക്കണം.

715. പണ്ഢിതർ മദ്ധ്യേ മുമ്പായ് ഭാഷിക്കാതെയടങ്ങണം
നല്ല കാര്യങ്ങളിലേറെ നല്ലതാമുപദേശമാം.

716. വിജ്ഞരാം വ്യക്തികൾ മുന്നിൽ താഴ്മപേറുന്ന ദുർഗതി
ധർമ്മവീഥിയുപേക്ഷിച്ചു തിന്മയിൽ വിഹരിപ്പതാം.

717. പണ്ഢിതശ്രേഷ്ഠർ കൂടുന്ന സദസ്സിൽ പങ്കെടുക്കുകിൽ
പല ഗ്രന്ഥങ്ങളുൾക്കൊള്ളും വിജ്ഞാനം കൈവരിക്കലാം.

718. വിജ്ഞന്മാരുടെ സംഘത്തിൽ വിദ്വാൻ ചെയ്യുന്ന ഭാഷണം സ്വയം
മുളക്കും തോട്ടത്തിൽ നീരോടുന്നതു പോലെയാം

719. സജ്ജനങ്ങൾക്ക് യോജിക്കും വിലയേറിയ വസ്തുത
അയോഗ്യരാം ജനം മുന്നിലോർമ്മ വിട്ടും കഥിക്കൊലാ.

720. വിജ്ഞർക്കരിയതാം വാർത്ത അജ്ഞർ മുന്നിലുരക്കുകിൽ
അഴുക്കിൽ ചിതറിപ്പോകുമമൃതിന്ന് സമാനമാം.

## Chapter 73. പ്രസംഗം

721. വാക്കിൽ സമർത്ഥരായുള്ളോർ സഭാമേന്മ കണക്കാക്കി
യോഗ്യർ മുന്നിലബദ്ധങ്ങളുരിയാടില്ലൊരിക്കലും.

722. വിജ്ഞൻതാനെന്ന് വിജ്ഞൻമാർ തോന്നുമാറ് കഥിപ്പവൻ
വിജ്ഞരിൽ വിജ്ഞനെന്നേറെ മഹത്വമായ് ചൊല്ലപ്പെടും.

723. ധൈര്യമായ് ശത്രുവേ നേരിട്ടായോധിപ്പവരേറെയാം
പണ്ഡിതസ്സഭയിൽ പേശാൻ പ്രാപ്തിയുള്ളവർ തുച്ഛമാം.

724. വിജ്ഞൻമാർ സഭയിൽ സ്വന്തം പാണ്ഡിത്യം തെളിയിച്ചപിൻ
അവരിൽ നിന്നുവിജ്ഞാനമാർജ്ജിക്കാനിടവന്നിടും.

725. അന്യരിൻ ഭാഷണം കേട്ടിട്ടുത്തരം നൽകുന്നതിൽ
ഉതകുന്ന പരിജ്ഞാനം സമ്പാദിക്കലവശ്യമാം.

726. ശൂരനല്ലാത്ത വ്യക്തിക്ക് വാളാലില്ല പ്രയോജനം;
വിജ്ഞരെ ഭയമുള്ളോർക്ക് ഗ്രന്ഥജ്ഞാനം ബലം തരാ.

727. സഭയെ നേരിടാൻ പേടിക്കുന്നോനാർജ്ജിച്ച വിദ്യകൾ
ഭീതനായ് മരുവും യോദ്ധാവേന്തും കൂർത്ത കൃപാണമാം.

728. വിദ്വൽസ്സദസ്സിൽ ഭാഷിക്കാൻ പ്രാപ്തനല്ലാത്ത പണ്ഡിതൻ
ഗ്രന്ഥമേറെപ്പഠിച്ചാലും ഫലമില്ലാതെപോയിടും.

729. നല്ല പണ്ഡിതനായിട്ടും വിദ്വാന്മാരെ ഭയന്നവൻ
അജ്ഞനാം വ്യക്തിയേക്കാളും തരം താഴ്ന്നവനായിടും.

730. സമ്പാദിച്ചുള്ള വിജ്ഞാനം വാക്കിൽ പ്രകടമാക്കുവാൻ
കഴിയാത്തോൻ ജീവിച്ചാലും മൃതനായ് താനെണ്ണപ്പെടും.

## Chapter 74. നാട്

731. സമർത്ഥരാം കൃഷിക്കാരും വിജ്ഞരാം സജ്ജനങ്ങളും
ഉദാരസമ്പന്നന്മാരും ചേരുമ്പോൾ നാടുനല്ലതാം.

732. എല്ലാവിധ വസ്തുക്കളും ഹിതംപോലെ യഥേഷ്ഠമായ്
കേടില്ലാതെ വിളഞ്ഞീടും നാടുതാൻ നല്ലതായിടും.

733. സമീപദേശത്തിൻ ഭാരം വന്നാലുമവയെത്താങ്ങി
രാജഭോഗം പിഴക്കാതെ നല്ലനാട് കൊടുത്തിടും.

734. കഠിനക്ഷാമവും, നീങ്ങാതെന്നും നിൽക്കുന്നരോഗവും
നാശമേറ്റുന്ന ശത്രുവും നാട്ടിലില്ലാതിരിക്കണം.

735. പലകൂട്ടങ്ങളും, നാട്ടിൽ ശല്യമാക്കുന്ന ശത്രുവും
കൊലചെയ്യും ദുഷ്ടന്മാരും നാട്ടിൽ കാണാതിരിക്കണം.

736. ശത്രുവാൽ കേടുപറ്റാതെ, ക്ഷീണമാം നാളിലും വളം
കുറയാതെ, നിലനിൽക്കും നാടുസുന്ദരമായിടും.

737. ഉറവും മഴയും തക്ക മലയും നദിയും പുന
ശക്തമാം കോട്ടയും നാട്ടിലുണ്ടാവലനിവാര്യമാം.

738. പൊതുജനാരോഗ്യം, സമ്പൽ സമൃദ്ധി, കൃഷിവൃദ്ധിയും
ശാന്തിയും കാവലുമഞ്ചും നാട്ടിന്നഴകു നൽകിടും.

739. കഠിനാദ്ധ്വാനമില്ലാതെ വൃദ്ധിനൽകുന്ന നാടുകൾ
നാടാകും; കഠിനാദ്ധ്വാനം നാടിന്നശുഭമായിടും.

740. മേൽകുറിപ്പിട്ട ഭാഗ്യങ്ങളെല്ലാമുണ്ടായിരിക്കിലും
ഭരണം യോഗ്യമല്ലെങ്കിലവയാൽ നന്മ കൈവരാ.

## Chapter 75. കോട്ട

741. യുദ്ധത്തിലേർപ്പെടുന്നോർക്കും യുദ്ധം ചെയ്യാതെ ശാന്തമായ്
ആത്മരക്ഷനിനപ്പോർക്കും കോട്ടകളനിവാര്യമാം.

742. ജലമെന്നും നിറഞ്ഞുള്ള കിടങ്ങും പിൻമൈതാനവും
മലയും മാമരം തിങ്ങും കാടും ചേർന്നവകോട്ടയാം.

743. ഉയരം, വീതിയും, ശക്തിയുടക്കാനരുതായ്മയും
ചതുർഗ്ഗുണം തികഞ്ഞുള്ള മതിൽ കോട്ടക്ക് വേണ്ടതാം.

744. കാവൽ വേണ്ടുമിടം തുച്ഛമായും മറ്റിടമേറെയും
ശത്രുശക്തിക്ഷയിപ്പിക്കത്തക്കതാം കോട്ടയാവണം.

745. അജയ്യം; ഭക്ഷ്യധാന്യങ്ങൾ യഥേഷ്ടം ലഭ്യമാവണം
ഒളിഞ്ഞു നിന്നാക്രമിക്കാനായ് കോട്ടയാൽ തരമാകണം.

746. ആവശ്യമായ വസ്തുക്കളെല്ലാമുള്ളിൽ ലഭിക്കണം
ധീരയോദ്ധാക്കളുൾക്കൊണ്ടതാവണം നല്ല കോട്ടകൾ.

747. ഉപരോധത്താലും, രാജദ്രോഹിയുപജാപത്താലും
മറ്റുമാർഗ്ഗേണയും കോട്ട കീഴൊതുങ്ങാത്തതാവണം.

748. ഉപരോധത്തിനും, സേനാവിശ്വാസം നഷ്ടമാകാതെ
ഉപരോധകരെരോധം പെയ്‌വാൻ തക്കത് കോട്ടയാം.

749. ഉള്ളിൽ നിന്നാക്രമത്താലേ ശത്രുമുന്നണി സേനകൾ
തോൽക്കുമാറ് കരുത്തുള്ള സേനയുള്ളത് കോട്ടയാം.

750. ശക്തിയും മേന്മയും മറ്റു മഹത്വമുള്ളതെങ്കിലും
പ്രയോഗയോഗ്യമല്ലെങ്കിൽ കോട്ടഫലമില്ലാത്തതാം.

## Chapter 76. ധനം

751. മതിപ്പില്ലാജനങ്ങൾക്കും മഹത്വം കൈവരുത്തുന്ന
വസ്തുക്കളല്ലാത്തവ ശ്രേഷ്ഠമാം പൊരുളായിടും.

752. നല്ലവൻ ധനമില്ലെങ്കിൽ നൂനം നിന്ദിതനായിടും
അധമൻ ധന്യനാണെങ്കിലെല്ലാർക്കും ബഹുമാന്യനാം.

753. ധനം കെടാവിളക്കാകുമുടമക്കേത് ദിക്കിലും
ശത്രുവാമന്ധകാരത്തെ നീക്കം ചെയ്യുന്നതായിടും.

754. സത്യമാർഗ്ഗത്തിലാർജ്ജിച്ച സമ്പത്തെല്ലാമൊരുത്തന്ന്
ധർമ്മമേന്മ വരുത്തീടുമിമ്പദായകമായിടും.

755. സ്നേഹവും ദയയും കൂടാതാർജ്ജിക്കും ധനമൊക്കെയും
തിന്മയാണെന്ന യാഥാർത്ഥ്യമറിഞ്ഞു കയ്യൊഴിക്കണം.

756. ഉടമക്കാരനില്ലാത്ത ധനവും ചുങ്കമായതും
ശത്രുമാർഗ്ഗേണയാർജ്ജിക്കും ധനവും രാജന്നുള്ളതാം.

757. സ്നേഹത്താൽ സ്വയമാർജ്ജിച്ച അനുഗ്രഹമാകും ശിശു
ധനമാകും പോറ്റമ്മയിൻ രക്ഷണത്തിൽ വളർന്നിടും.

758. സ്വന്തം സ്വത്തുപയോഗിച്ച് തൊഴിൽ ചെയ്യുന്നതാകുകിൽ
ആനപ്പോർ മലമേൽ നിന്നു നോക്കിക്കാണുന്ന പോലെയാം.

759. ധനസമ്പാദനം വ്യക്തിക്കൊഴിയാധർമ്മമായിടും
ശത്രുവേ വെല്ലുവാൻ മൂർച്ചയേറും ഖഡ്ഗമതാണു താൻ.

760. ന്യായമാർഗ്ഗേണ സമ്പാദ്യം നേടിവെക്കുന്ന വ്യക്തിയിൽ
ധർമ്മകാമങ്ങളൊന്നിച്ചങ്ങെളുതായ് വന്നു ചേർന്നിടും.

## Chapter 77. സേന

761. അംഗപൂർണ്ണം, ഭയംകൂടാതടരാടി ജയിപ്പതാം
ധീരരാം ഭടരുൾക്കൊള്ളും സേനരാജന്നമൂല്യമാം.

762. പോരിൽ തോൽവിയടഞ്ഞാലും മരണഭീതിയില്ലാതെ
അടരാടും മനോധൈര്യം പൂർവ്വസേനക്ക് മാത്രമാം.

763. എലിക്കൂട്ടം സമുദ്രം പോലൊന്നിച്ചാരവമിട്ടാലും
നാഗം ചീറ്റിയടുക്കുമ്പോളെല്ലാം കെട്ടുനശിച്ചിടും.

764. അണിയിൽ തോൽവി പറ്റാതെ, ശത്രുവഞ്ചനയേൽക്കാതെ,
ശൗര്യത്തിൽ പഴകിപ്പോന്ന ധൈര്യമുള്ളത് സേനയാം.

765. യമൻ കോപിച്ചടുത്താലും ഭീരുവായ് പിന്നടിക്കാതെ
ഐക്യഭാവേന മുന്നേറും ശൗര്യമുള്ളത് സേനയാം.

766. ശാര്യവും മാനവും പാരമ്പര്യജീവിത രീതിയും
രാജവിശ്വാസമീനാലും സേനക്കുള്ള ഗുണങ്ങളാം.

767. ശത്രുവന്നേറ്റുമുട്ടുമ്പോൾ വകുപ്പറിഞ്ഞു ശക്തമായ്
വിന്യസിച്ചടരാടാനായ് പ്രാപ്തിസേനക്ക് വേണ്ടതാം.

768. കയ്യേറ്റം താങ്ങുവാൻ കെൽപ്പും ശത്രുവിൻ നേരെ ശൗര്യവും
ഇല്ലേലും വിജയം കൊയ്യും സേനതന്നണിമേന്മയാൽ.

769. അപകർഷതയും തീരാദാരിദ്ര്യവുമവജ്ഞയും
സേനാനികൾക്കില്ലായെങ്കിൽ യുദ്ധത്തിൽ വിജയിച്ചിടാം.

770. വീര്യവും ശൗര്യവും ചേർന്ന ധീരയോദ്ധാക്കളാകിലും
സേനാനായകനില്ലെങ്കിൽ മഹത്വം കെട്ടുപോയിടും.

## Chapter 78. ശൗര്യം

771. എന്റെ നേതാവുമായ് നേരിട്ടടരാടാനൊരുങ്ങൊലാ
എതിരിട്ടുശിലാതുല്യം നിന്നുപോയവരെത്രയോ.

772. ഓടുന്ന മുയലിൻ നേരേ തെറ്റാതെയ്തിടുമമ്പിലും
ശ്രേഷ്ഠം മുമ്പിൽ ഗജം നേരെ തെറ്റിപ്പോയിടുമമ്പുതാൻ.

773. ശത്രുവേ ദയ കാട്ടാതെ ജയിക്കുന്നത് ശൗര്യമാം
പകയൻ കെണിയിൽപ്പെട്ടാൽ രക്ഷ നൽകുക ശൗര്യമാം.

774. കൈക്കുന്തം വാരണം മേലേയെറിഞ്ഞു വേൽ തേടുന്നവൻ
മേനിയേറ്റ ശരം കണ്ടു തൃപ്തനായി ഭവിച്ചിടും.

775. ശത്രുവേയിമവെട്ടാതെ ശ്രദ്ധിക്കും വീരദൃഷ്ടികൾ
ശരപാതത്തിലടയൽ തോൽവിക്ക് സമമല്ലെയോ?

776. യുദ്ധത്തിൽ മുറിവേൽക്കാത്ത നാളെല്ലാം വ്യർത്ഥമായതായ്
ദുഃഖത്തോടെ ഗണിച്ചിടും വീരയോദ്ധാക്കളൊക്കെയും.

777. ഉലകിൽ വാഴ്വതേക്കാളും പുകൾതേടുന്ന വീരർകൾ
ഭംഗിയായ് കരുതീടുന്നു കാൽകെട്ടാം വിജയക്കുറി.

778. ജീവനിൽ കൊതിയില്ലാതെ പോരാടും ധീരസൈനികർ
രാജൻ പിന്മാറിയെന്നാലുമാവേശത്താൽ തിമിർത്തിടും.

779. മൊഴിഞ്ഞശപഥം പോലേയുയിർവിട്ടടരാടിയ
ധീരരെപ്പഴിചൊല്ലാനായാരാലും കഴിവായിടാ.

780. രക്ഷകൻ നായകൻ ബാഷ്പമൂറുമാറ് മരിക്കുകിൽ
ശ്രേഷ്ഠമപ്പോൽ മരിക്കാനായ് ജീവൻ കടമെടുക്കണം.

## Chapter 79. സ്നേഹം

781. സ്നേഹംപോൽ ചേർക്കുവാൻ യോഗ്യവസ്തുവേറില്ല നിശ്ചയം
ശത്രുദ്രോഹം തടുക്കാനും സ്നേഹം പോൽ കാവലില്ലകേൾ.

782. അറിവുള്ളവരിൽ സ്നേഹം പിറപോലെ വളർന്നിടും
വിഡ്ഢിയിൽ സ്നേഹമോ പൂർണ്ണചന്ദ്രൻപോൽ
തേഞ്ഞുപോയിടും.

783. ഗ്രന്ഥം പഠിച്ചിടുംതോറും ബന്ധമേറിവരുന്ന പോൽ
സജ്ജനസഹവാസം നാൾ തോറുമേറെ രുചിപ്പതാം.

784. നർമ്മം ചൊല്ലി ഹസിക്കുന്നതല്ല സ്നേഹിതലക്ഷണം
നീതിയിൻ മുറതെറ്റുമ്പോൾ ശാസിച്ചു വഴിമാറ്റലാം.

785. സ്നേത്തിന്നൊഴിവാക്കീടാം സന്ധിച്ചുമൊത്തിരിക്കലും
ഏകരൂപമനോഭാവമവശ്യം വേണ്ടതായിടും.

786. പുഞ്ചിരിച്ചു മുഖം ശോഭിപ്പതിനാൽ സ്നേഹമായിടാ
ഉള്ളം കാഴ്ചയിലാമോദപൂർണ്ണമാകുകിൽ സ്നേഹമാം.

787. ദുർമാർഗ്ഗത്തെ നിരോധിച്ച് സന്മാർഗ്ഗത്തിൽ നയിക്കലും
ദുഃഖമേർപ്പെട്ടിടും നേരം പങ്കുചേരലും സ്നേഹമാം.

788. തുണിയഴിഞ്ഞു വീഴുമ്പോൾ കൈകടന്നു പിടിച്ചിടും
ആപൽക്കാലത്ത് പാഞ്ഞെത്തി സ്നേഹിതൻ തുണ നൽകിടും.

789. ഉത്തമസ്നേഹിതർ തമ്മിലെപ്പോഴും വേർപെടാതെയും
സന്മാർഗ്ഗജീവിതത്തിങ്കൽ തണിയായും കഴിഞ്ഞിടും.

790. ഞാനിവർക്ക് സഖാവെന്നുമിവർ മിത്രമെനിക്കെന്നും
അന്യോന്യം പുകഴുന്നെങ്കിൽ മൈത്രിമഹത്വമാർന്നിടാ.

## Chapter 80. സ്നേഹാന്വേഷണം

791. യഥാർത്ഥസ്നേഹിതർതമ്മിൽ പിരിയുന്നതസാദ്ധ്യമാം
ആകയാൽ സ്നേഹിതന്മാരെ ബുദ്ധിപൂർവ്വം വരിക്കണം.

792. വേണ്ടചിന്തന ചെയ്യാതെ സ്നേഹഭാവം തൊടുത്തിടിൽ
ജീവനാശം വരാവുന്ന തുമ്പം വന്നു ഭവിച്ചിടാം.

793. ഗുണവും കുലവും കുറ്റഭാവങ്ങൾ ബന്ധുജാലവം
സ്നേഹബന്ധങ്ങളും നോക്കി വേണം മൈത്രി തുടങ്ങുവാൻ.

794. കുലൻ മിത്രനായിക്കൊണ്ടടുക്കാനാഗ്രഹിപ്പവൻ
ത്യാഗപൂർവ്വം പൊരുൾ നൽകിയാകർഷിക്കേണ്ടതായ് വരും.

795. വഴിതെറ്റി നടക്കുമ്പോൾ ശാസിച്ചു വഴിമാറ്റുവാൻ
പ്രാപ്തിയുള്ളവനെത്തേടിപ്പിടിച്ചു മിത്രമാക്കണം.

796. ആപത്തൊരു നിലക്കോർത്താലൊരു സൗകര്യമുണ്ടതിൽ
ബന്ധുമിത്രാദികൾ സ്നേഹമളക്കും മാനദണ്ഡമാം.

797. അജ്ഞരായുള്ളവർ തമ്മിൽ സ്നേഹബന്ധം പുലർത്തുവാൻ
തുനിയാതെയൊഴിഞ്ഞെങ്കിലത്രയും ലാഭമായിടും.

798. മനോധൈര്യം കെടുത്തുന്ന കാര്യം ചിന്തിച്ചിടായ്ക നീ
ആപത്തിൽ തുണനൽകാത്ത മിത്രത്തേയൊഴിവാക്കുക.

799. കഷ്ടകാലത്ത് കൈവിട്ടു മാറിനിൽക്കുന്ന സ്നേഹിതൻ
മരണച്ചിന്തയേക്കാളും ദുരിതം നൽകിടുന്നതാം.

800. കുറ്റമറ്റവരായ് സ്നേഹം പുലർത്തീടണമെപ്പോഴും
ജോഡിയൊക്കാത്ത ചങ്ങാത്തം ത്യാഗം ചെയ്തും ത്യജിക്കണം.

**Source: Double–V** **http://www.geocities.com/ashrafnvk/kur-mal/malCONT.htm**

Route your comments & suggestions to the author through nvkashraf@rediffmail.com





## Chapter 81. പഴമ

801. പൗരാണികരനുഷ്ഠിച്ച കാര്യമെല്ലാം പിഴക്കാതെ
തദ്രൂപത്തിലനുഷ്ഠിക്കൽ പഴമയെന്ന് ചൊല്ലലാം.

802. മിത്രരിഷ്ടമനുഷ്ഠിക്കൽ സ്നേഹത്തിന്നു നിദാനമാം
എതിർ ചെയ്യാതിരുന്നീടൽ സജ്ജനങ്ങൾക്ക് ഭൂഷണം.

803. സ്നേഹിതരാചരിച്ചുള്ളതെല്ലാം തന്റെ വഴക്കമായ്
ഗണിക്കാൻ കഴിവില്ലെങ്കിൽ സ്നേഹത്തിന്നെന്തു മൂല്യമാം?

804. സ്നേഹിതൻ സ്വാധികാരത്താൽ ചെയ്യുകിൽ
തൽസ്വാതന്ത്ര്യത്തെ പിന്താങ്ങി, ചെയ്തകർമ്മങ്ങൾ സ്വീകരിക്കുന്നു
പണ്ഡിതർ.

805. സ്നേഹിതരനുവർത്തിക്കും കർമ്മങ്ങൾ ദ്രോഹമാവുകിൽ
ബോധരഹിതമോ, സ്വാധികാരമോയെന്നുണർന്നുകൊൾ.

806. സ്നേഹത്തിൻ പരമാവസ്ഥ പ്രാപിച്ചാൽ നാശനഷ്ടങ്ങൾ
ഭവിക്കാനിടയായാലും പൂർവ്വസ്നേഹം വെടിഞ്ഞിടാ.

807. പഴക്കം ചെന്നമിത്രങ്ങൾ നാശഹേതുകമാകുന്ന
തിന്മകൾ ചെയ്കിലും സ്നേഹബന്ധം തെറ്റാതെ നിർത്തിടും.

808. സ്നേഹിതൻ ചെയ്ത കുറ്റങ്ങളന്യർ ചൊൽകിലെതിർക്കുവോർ
കുറ്റം ചെയ്യുന്ന നാളോർത്താൽ നല്ലനാളായ് ഭവിച്ചിടും.

809. തെറ്റുചെയ്തീടിലും പൂർവ്വ സ്നേഹത്തോടനുഭാവമായ്
കൈവിടാതെ നടന്നെങ്കിൽ ലോകരഭിനന്ദിച്ചിടും.

810. ദീർഘനാൾ വിഘ്നമേശാതെ സൗഹൃദം നിലനിൽക്കുകിൽ
അത്തരം സ്നേഹിതന്മാരെ ശ്ലാഘിക്കും ശത്രുവൃന്ദവും.

## Chapter 82. ദുർജ്ജനബന്ധം

811. ദുർജ്ജനങ്ങളുമായ് ബന്ധമേറെരോചകമാകിലും
വളർന്നു പോവതേക്കാളും തുലയുന്നതു നന്മയാം.

812. സ്വാർത്ഥലാഭത്തിനായ് പറ്റിക്കൂടി ശേഷമകന്നിടും
വയസ്യൻ നിലനിന്നാലും പോയാലും ഫലമൊന്നുതാൻ.

813. ധനം തേടുന്ന വേശ്യസ്ത്രീ ലാഭം നോക്കുന്ന സ്നേഹിതൻ
പൊരുൾ തേടുന്ന മോഷ്ടാവും മൂവരും സമമായിടും.

814. പോരിൽ യാത്രികനെത്തള്ളി വിട്ടോടുമശ്വതുല്യനാം
മിത്രത്തെക്കൈവെടിഞ്ഞുകൊണ്ടേകനാകുന്നതുത്തമം.

815. സ്നേഹമെത്രകൊടുത്താലുമാപത്തിൽ തുണയാവാത്ത
അധമന്മാരുടെ സഖ്യമില്ലാതാവുന്നതുത്തമം.

816. വിഡ്ഢിതന്നുടെയാത്മാർത്ഥസ്നേഹത്തേക്കാൾ മികച്ചതാം
വിജ്ഞനാം ബുദ്ധിമാൻ തന്റെ വിരോധമേറ്റുവാങ്ങിടൽ.

817. കപടസ്നേഹത്തിൽ നിന്നും നന്മകൾ ലഭ്യമായിടാം
പത്തുകോടിയിരട്ടിക്കും ശത്രുവാലുള്ള നന്മകൾ.

818. തന്നാലാകും സഹായങ്ങൾ നിഷേധിക്കും വയസ്യനെ
ഒന്നുമേയുരിയാടാതെ പതുക്കെക്കയ്യൊഴിയണം.

819. മൊഴിയും കർമ്മവും ചേരാതുള്ള സ്നേഹജനങ്ങളാൽ
സ്വപ്നാവസ്ഥയിലും കൂടി ദുഃഖമൊരുവന്നേർപ്പെടും.

820. ഗൃഹത്തിൽ ബഹുമാനിച്ചും സദസ്സിൽ താഴ്മയാക്കിയും
വർണ്ണിപ്പോരുടെ സാമീപ്യം പൂർണ്ണമായും ത്യജിക്കണം.

## Chapter 83. ത്യാജ്യസ്നേഹം

821. മനസ്സിൽ സ്നേഹമില്ലാതെ പുറമേയഭിനയിച്ചീടും
സ്നേഹഭാവം തരം നോക്കിത്തള്ളുന്ന ചിതയായിടും.

822. സ്നേഹമില്ലാതിരുന്നിട്ടും സ്നേഹഭാവം നടിപ്പവൻ
സ്ത്രീകളിൻ ഹൃദയം പോലെ വേർപ്പെട്ടു നിലകൊണ്ടിടും.

823. ഏറെപ്പഠിച്ചു പാണ്ഡിത്യമേറ്റാലും ദുഷ്ടരാവുകിൽ
സംസ്കൃതാശയരായ് മാറാൻ സാദ്ധ്യമാകില്ലൊരിക്കലും

824. മനസ്സിൽ ദുഷ്ടലാക്കോടെ പുഞ്ചിരിച്ചു സമീപിക്കും
കപടസ്നേഹിതന്മാരെ ഭയപ്പെട്ടൊഴിവാക്കണം.

825. മനപ്പൊരുത്തമില്ലാതെ പഴകുന്ന ജനങ്ങളിൽ
ചൊല്ലുകൾ പൂർണ്ണമായ് നമ്പിത്തുനിഞ്ഞീടരുതൊന്നിനും.

826. സ്നേഹം നടിച്ചു ശ്ഹ്ത്രുക്കൾ നന്മയായുപദേശങ്ങൾ
നൽകുമ്പോളവയിൻ സത്യം സത്വരം വെളിവായിടും.

827. വാർത്തയാൽ ശത്രുകാണിക്കും വിനയം വിശ്വസിക്കൊലാ–
വില്ലേറെ വളയും തോറും ദ്രോഹശ്ക്തി വളർന്നിടും.

828. വണങ്ങും കൂപ്പുകൈക്കുള്ളിലായുധം ശത്രുവേന്തിടും
ശത്രുചിന്തുന്ന കണ്ണീരുമാപൽ സൂചകമായിടും.

829. അകത്തുപകയും സ്നേഹം മുഖത്തുമായടുപ്പോരെ
തദ്രൂപത്തിലിണങ്ങിക്കൊണ്ടകറ്റീടണമെപ്പോഴും.

830. ശത്രുസ്നേഹിതനാകുമ്പോൾ വെളിവിൽ മൈത്രികാട്ടുക
മനം തട്ടാതെ ഭാവിക്കും സ്നേഹം ക്രമേണ നീക്കുക.

## Chapter 84. വിഡ്ഢിത്തം

831. ഗുണദായകമാം കാര്യം വിട്ടുനാശകരങ്ങളെ
കയ്യേൽക്കുന്ന മനോഭാവം വിഡ്ഢിത്തം തന്നെ നിശ്ചയം.

832. പെരുതായുള്ള വിഡ്ഢിത്തമേതാണെന്ന് നിനക്കുകിൽ
തന്നാലാകാത്ത കാര്യത്തിൽ താൽപ്പര്യം വെച്ചു നീങ്ങലാം.

833. ലജ്ജയും, സ്നേഹവും, നല്ല ജീവരീതിയിലാശയും
തിന്മയിൽ ഭയവും ബുദ്ധിശൂന്യരിൽ കാണ്മതില്ലകേൾ.

834. പഠിച്ചുണർന്നു ലോകർക്കായുപദേശം കൊടുക്കവേ
സ്വയമേൽക്കാത്തവൻ ഭൂവിൽ മൂഢരിൽ കേമനായിടും.

835. സപ്തജന്മങ്ങളിൽ ചെയ്യും തിന്മകൾ മൂഢനായവൻ
എകജന്മത്തിലാർജ്ജിച്ചിട്ടേൽക്കും നരകയാതന.

836. മൂഢനേൽക്കുന്ന കാര്യങ്ങൾ ഭംഗിയായ് ചെയ്തുതീർത്തിടാ;
ക്രിമിനൽകുറ്റമായേക്കാം, വിലങ്ങിന്നിടയായിടാം.

837. മൂഢൻ ധനികനായ്ത്തീർന്നാലന്യർ ഭോക്താക്കളായിടും
സ്വജനങ്ങൾ ദാരിദ്ര്യത്തിൽ കരകേറാതമർന്നിടും.

838. ഭ്രാന്തൻ തന്റെ ഭ്രമത്തോടെ മദ്യത്തിന്റെ മയക്കവും
ചേർന്ന കൗതുകമാർന്നീടും മൂഢൻ സമ്പന്നനാകുകിൽ.

839. മൂഢനോടുള്ള സൗഹൃദമേറെ മാധുര്യമാർന്നിടും;
വേർപ്പെട്ടുപിരിയും നേരമാരും ദുഃഖമിയന്നിടാ.

840. ബുധജനസദസ്സിങ്കൽ ബുദ്ധിഹീനപ്രവേശനം
മലിനപാദങ്ങൾ വെച്ചു കയറുന്നതാം.

## Chapter 85. അജ്ഞത

841. ഉലകത്തിലില്ലായ്മകളേറെയുണ്ടറിവില്ലായ്മ
കൊടിയതായ്ക്കാണും മറ്റില്ലായ്മകൾ ലഘുവായിടും.

842. അജ്ഞൻ പൂർണ്ണമനസ്സോടെ ദാനമായൊന്നു നൽകുകിൽ
സ്വീകർത്താവിന്റെ സൽക്കർമ്മ പുണ്യത്താൽ സംഭവിച്ചതാം.

843. അജ്ഞാനത്താൽ സ്വയം ചെയ്യുമനർത്ഥങ്ങൾ നിരൂപിക്കിൽ
ദ്രോഹം ചെയ്യുന്നശത്രുക്കൾ ചെയ്വതേക്കാൾ കടുപ്പമാം.

844. ഞാനെല്ലാമറിയുന്നോനെന്നൊരുവൻ കരുതീടുകിൽ
ആപത്തിന്നിടയാക്കുമാമജ്ഞാനമവിവേകമാം.

845. അറിവില്ലാത്ത ഗ്രന്ഥങ്ങളറിയാമെന്ന് ഭാവിക്കിൽ
അറിയുന്നവയിൽ കൂടി വിശ്വാസം നഷ്ടമായിടും.

846. സ്വന്തം കുറ്റങ്ങൾ ബോധിച്ച് സ്വയം ശുദ്ധീകരിക്കണം
മറയ്ക്കുന്നതിനാൽ പോമോ അംഗവൈകല്യമാടയാൽ.

847. ഉപദേശങ്ങൾ കേട്ടാലുമാചരിക്കാതിരിക്കുകിൽ
അജ്ഞാനത്താൽ തപിക്കുന്ന പാപിക്കുസമമായിടും.

848. വിജ്ഞർ വിചനമേൽക്കാനോ സ്വയമറിഞ്ഞു ചെയ്‌വാനോ
പ്രാപ്തനല്ലാത്തവൻ ജീവകാലം ഭൂമിക്ക് ഭാരമാം..

849. അജ്ഞന്ന് വിദ്യയോതുന്ന വിജ്ഞൻ മാറിടുമജ്ഞനായ്
അജ്ഞൻ തന്നന്ധകാരത്തിൽ വിജ്ഞഭാവം നടിച്ചിടും.

850. ഉണ്ടെന്ന് ലോകർ ചൊല്ലുന്നതില്ലെന്ന് പറയും ഭോഷൻ
അലഞ്ഞുതിരിയാറുള്ള പ്രേതമായ് കരുതപ്പെടും.

## Chapter 86. ദാക്ഷിണ്യം.

851. ജീവജാലങ്ങളോടുള്ളിൽ ദയ തോന്നാതിരിക്കുകിൽ
തദ്രോഗത്തിന്റെ പേർ മാറ്റമെന്നു ചൊല്ലുന്നു പണ്ഡിതർ.

852. മനുഷ്യത്തന്മയില്ലാതെയേറെത്തിന്മകൾ ചെയ്കിലും
പകരം തിന്മ ചെയ്യാതെയടങ്ങൽ ശ്രേഷ്ഠമായിടും.

853. പകയാം ദുഷ്ടരോഗത്തെ മനസ്സിൽ നിന്നകറ്റിയാൽ
അനശ്വര സമ്പത്താകും പ്രസിദ്ധിക്കിടയായിടും.

854. ദോഷങ്ങളിൽ പെരും ദോഷമാകും പകയൊഴിഞ്ഞിടിൽ
ജീവിതത്തിൽ വിലപ്പോകുമിമ്പമേറെയടഞ്ഞിടാം.

855. പകയാലേർപ്പെടാറുള്ള ദുഷ്കർമ്മങ്ങളെതിർക്കുവാൻ
തെയ്യാറുള്ളവരെ വെല്ലാൻ ശക്തരായവരാരഹോ?

856. യത്നിച്ചു പകപോക്കുന്ന ജയത്തിൽ തുഷ്ടിയുള്ളവൻ
പിഴയും നാശവും സ്വന്തജീവിതത്തിൽ ഭവിച്ചിടും.

857. പകപോക്കി ജയം കൊള്ളൽ മേന്മയെന്നറിയുന്നവർ
ജീവിതവിജയം സാക്ഷാലെന്താണെന്നറിയാത്തവർ.

858. പകതോന്നാതിരുന്നാകിൽ ജീവിതം ശക്തമായിടും
പകയിൻ ജയമാശിച്ചാൽ കേടുവന്നണയുന്നതാം.

859. ഐശ്വര്യമേർപ്പെടും കാലം പകതോന്നാതിരുന്നിടും
ദാരിദ്ര്യം നേരിടും നാളിലുള്ളിൽ പക വളർന്നിടും.

860. പകയാൽ പല രൂപത്തിൽ ദുഃഖം വന്നു ഭവിച്ചിടും;
സ്നേഹഭാവത്തിനാൽ വന്നു ചേരുന്നു സർവ്വമംഗളം.

## Chapter 87. പക

861. നമ്മളേക്കാളുയർന്നോരിൽ പകവെക്കാതിരിക്കണം
താഴ്ന്നോരിൽ പകതോന്നുന്നതാകിൽ വിടാതിരിക്കണം.

862. സ്നേഹമില്ലാത്തവൻ, സ്നേഹവൃന്ദം തണിയില്ലാത്തവൻ,
യോഗ്യനല്ലാത്തവൻ ശത്രുനാശം ചെയ്വതസാദ്ധ്യമാം.

863. ഭീരുവുമജ്ഞനും പരിഷ്ക്കാരശൂന്യനുമായവൻ
ലോഭിയും കൂടിയാണെങ്കിൽ പകയർക്കെളുതായിടും.

864. കോപമാറാത്തവൻ, കാര്യം ഗോപ്യമായ് വെക്കാത്തവൻ,
എന്നുമെല്ലാർക്കുമെപ്പോഴുമേറ്റുമുട്ടാനെളുപ്പമാം.

865. ദുർമാർഗ്ഗത്തോടു ദുഷ്ക്കർമ്മം പഴിയിൽ ഭയമെന്നിയേ
കഴിയും ദുസ്വഭാവക്കാർ ശത്രുക്കൾക്കിമ്പമേകിടും.

866. കോപത്താലന്ധനാകുന്നോനടങ്ങാമോഹമുള്ളവൻ:
അവൻമേൽ തന്റെ ശത്രുക്കൾ സന്തോഷത്തോടെ നേരിടും.

867. ചേർന്നിണങ്ങിരമിപ്പോരിൽ പകയുണ്ടെന്ന് കാണുകിൽ
അനർഘദാനമാർഗ്ഗേണ പരിഹരിക്കണം ദ്രുതം.

868. ഗുണം കെട്ടുള്ള ദുഷ്കർമ്മി മിത്രരില്ലാതെയേകനാം;
തദവസ്ഥയവന്നുള്ള ശത്രുക്കൾക്കനുകൂലമാം.

869. പകയന്മാരജ്ഞാനത്തൽ ഭീതരാണെന്നു വന്നിടിൽ
പ്രതിയോഗിമനക്കാമ്പിൽ സന്തോഷമുളവായ് വരും.

870. അജ്ഞനായുള്ള മാറ്റാനോടെതിർക്കാൻ കഴിയാത്തവൻ
വിശ്രുതനായ് ഭവിക്കില്ല ജീവിതത്തിലൊരിക്കലും.

## Chapter 88. ശത്രുക്കൾ

871. പകയെന്നുള്ളതോ പാർത്താൽ സംസ്കാരശൂന്യമാം ഗുണം
കളിതമാശയായ് പോലുമാരോടും പകവെക്കൊലാ.

872. വില്ല് കലപ്പായുള്ളോർ മേലേ പകനിനക്കിലും
വാണികലപ്പയായുള്ളോർ നേരേ പകഗുണം വരാ.

873. എകനായ് തുണയില്ലാതെ പലരിൽ പക വെക്കുകിൽ
ഭ്രാന്തനാണെന്നതേക്കാളും മോശമായ് കരുതപ്പെടും.

874. പകതോന്നേണ്ട ഘട്ടത്തിൽ പകരം സ്നേഹവായ്പിനിൽ
പെരുമാറും സ്വഭാവത്തിലുലകം കീഴ്പണിഞ്ഞിടും.

875. തുണയില്ലാ, താനൊറ്റയിലിരുശത്രുക്കളുണ്ടെങ്കിൽ
ഒരുവനേ സ്നേഹത്താലേ കൂട്ടുന്നതനിവാര്യമാം.

876. വിപൽക്കാലത്തിലാരോടും സ്നേഹം കാട്ടാതിരിക്കണം
ശത്രുവോ മിത്രമാകട്ടെ, നിസ്സംഗത വിശിഷ്ടമാം.

877. അന്യരേയറിവിക്കൊല്ലാ സ്വന്തം ദുരിതവാർത്തകൾ
ഗതികെട്ടലയുന്നേരം ശത്രു കാണാതിരിക്കണം.

878. വമ്പനാണെന്ന നാട്യത്തിൽ കാര്യങ്ങൾ നിർവ്വഹിക്കണം
അതിനാൽ ശത്രുവിൻ വൈരം ശക്തി കെട്ടുമയങ്ങിടും.

879. ഇളംപ്രായത്തിലേ വെട്ടിക്കൊള്ളണം മുൾമരങ്ങളെ
മൂത്താൽ വെട്ടും കരങ്ങൾക്ക് നിശ്ചയം മുറിവേറ്റിടും.

880. ശത്രുവിൻ ശക്തിയേമുറ്റും ഹനിക്കാതെയിരിപ്പവൻ
ശ്വാസോച്ഛ്വാസമിയന്നാലും ജീവനില്ലാത്ത പോലെയാം.

## Chapter 89. ഉൾപ്പക

881. സുഖദം നിഴലും തണ്ണീർ ചിലകാൽ ദ്രോഹമേകിടും
അതുപോലെ കുഡുംബക്കാർ ദ്രോഹകാരണമായിടാം.

882. വാളേന്തും ശത്രുവിൻ നേരെ ഭയമില്ലാതിരുന്നിടാം
ഉള്ളിൽ പകയിരിപ്പുള്ള മിത്രമേറെ ഭയാനകം.

883. ഉള്ളിൽ പകയിരിപ്പോരെ കാത്തുകൊൾ; വീഴ്ചപറ്റിയാൽ
കുശവൻ മൺകലം പോലേ അടിചെത്തിയടർത്തിടും.

884. മനസ്സിലമരാതുള്ള പകയോടെയിരിക്കുകിൽ
സ്വന്തക്കാരകലാനുള്ള കുറ്റങ്ങൾ നേരിടുന്നതാം.

885. ഒരുത്തൻ സ്നേഹഭാവത്തിലുള്ളിൽ പകയൊതുക്കുകിൽ
മൃതിവന്നുഭവിപ്പോളം പാപങ്ങൾക്കിടയാക്കിടും.

886. ഉറ്റവനോടൊരുത്തന്ന് പക തോന്നുന്നതാകുകിൽ
അതിനാൽ മരണം ശീഘ്രമടയാനിടയായിടും.

887. ഗൃഹത്തിൽ പകയുണ്ടെങ്കിൽ മൂടിയുള്ളോരളക്കുപോൽ
ബാഹ്യം ശാന്തതയാർന്നാലുമന്തരംഗം വിവിഗ്നമാം.

888. പകയുൾക്കൊണ്ട ഗേഹത്തിൽ പഴകിയ പ്രതാപങ്ങൾ
തേഞ്ഞുനിഷ്പ്രഭമായിടുമയസ്സിന്നരമേറ്റപോൽ.

889. എള്ളളവോളമായാലുമുള്ളിൽ പകയിരിക്കുകിൽ
കുഡുംബത്തെ നശിപ്പിക്കാനതിന്ന് കഴിവായിടും.

890. മനപ്പൊരുത്തമില്ലാത്തോരൊന്നിച്ചുള്ളൊരു ജീവിതം
വിഷം ചീറ്റുന്ന മൂർഖനൊത്തൊരു കൂട്ടിൽ വസിപ്പതാം.

## Chapter 90. മഹാന്മാർ

891. മുൻകടന്ന മഹാന്മാരെയികഴ്ത്താതെയിരിക്കുകിൽ
ഭാവിയിൽ പഴിയേൽക്കാതെ കഴിക്കാനുള്ള കാവലാം.

892. വമ്പന്മാരാം മഹാന്മാരെ മതിക്കാതെയിരിക്കുകിൽ
അവരാലെന്നുമേയേറെ തുമ്പത്തിന്നിടയായിടും.

893. നിനച്ച പോൽ നാശം ചെയ്യാൻ വല്ലിതമുടയോർകളെ
നേരിട്ടെതിരിടുന്നവൻ കാലദോഷമിയന്നവൻ.

894. ശക്തരായ ജനത്തോടങ്ങെതിരായ് തിന്മചെയ്യുകിൽ
യമനെത്തന്നിലേക്കായി ക്ഷണിക്കുന്നത് പോലെയാം.

895. വമ്പുറ്റ മന്നനോടേറ്റു കോപത്തിന്നിരയാകുകിൽ
ഏത് ദിക്കിലൊളിച്ചാലും രക്ഷനേടലസാദ്ധ്യമാം.

896. അഗ്നിയാൽ വെന്തുപോയാലുമൊരുകാലുയിർ വാഴലാം
പെരിയോർക്കെതിർ ചെയ്താകിലസാദ്ധ്യം ലോകജീവിതം.

897. ആത്മപ്രതാപമുള്ളോരിൻ കോപം വന്നു ഭവിക്കുകിൽ
ധനമാനങ്ങളുണ്ടെന്നിരുന്നാലും ഫലമില്ലകേൾ.

898. മലപോൽ പെരുതാം ശക്തിയുടയോരെതിർ നിൽക്കുകിൽ
അഴിയില്ലെന്നുറച്ചോരും കുടിയോടെ നശിച്ചിടും.

899. ദിവ്യശക്തിയെഴുന്നോരിൻ കോപത്തിന്നിരയാകുകിൽ
ഭരിക്കും മന്നനായാലും കെട്ടടങ്ങി നശിച്ചിടും.

900. ശ്രേഷ്ഠമായ മനോവീര്യമുൾക്കൊണ്ടോരെപ്പിണക്കുകിൽ
അനേകമേന്മയുള്ളോരും തൽക്കോപത്തിലമർന്നിടും.

**Source: Double–V** http://www.geocities.com/ashrafnvk/kur-mal/malCONT.htm

Route your comments & suggestions to the author through nvkashraf@rediffmail.com



# Thirukkural in Malayalam
# മലയാളത്തിൽ തിരുക്കുറൾ

## Chapter 91. സ്ത്രീജിതത്വം

901. പെൺചൊൽകേട്ടു നടക്കുന്നോർ ജീവിതത്തിലുയർന്നിടാ
കടമനിർവഹിക്കാനായാഗ്രഹിപ്പോർക്ക് ദോഷമാം.

902. കർമ്മത്തിൽ ശ്രദ്ധയില്ലാതെ പത്നിക്ക് കീഴ്പണിഞ്ഞവൻ
നാണക്കേടിലകപ്പെട്ടങ്ങപമാനിതനായിടും.

903. ഭാര്യക്കടിമയാകുന്ന ദുർഗുണം ശീലമായവൻ
പുരുഷത്വമിയന്നോരിൻ മദ്ധ്യേ ലജ്ജിതനായിടും.

904. കളത്രത്തേ ഭയപ്പെടും പരനന്മയില്ലാത്തവൻ
ലൗകീകത്തൊഴിലൂക്കത്താലൗന്നത്യം സാദ്ധ്യമായിടാ.

905. സ്ത്രീജിതൻ തന്റെ നേട്ടത്താൽ സജ്ജനങ്ങൾക്ക് നന്മയായ്
തോന്നുന്ന സുകൃതങ്ങളെ ചെയ്യുവാൻ ശക്തനായിടാ.

906. പത്നിയിൻ ചുമലിൽ നോക്കി ഭയന്നു ജീവിക്കുന്നവർ
വീരരും ശൂരരായാലും പുരുഷത്വമില്ലാത്തവർ.

907. ഭാര്യാനിയോഗമെപ്പോഴും ശിരസാനിർവഹിച്ചിടും
ദാസന്റെ പൗരുഷത്തേക്കാൾ പെണ്ണിൻ പെണ്മ വിശിഷ്ടമാം.

908. ഭാര്യാവിധേനയായുള്ളോൻ സ്നേഹമുള്ള ജനങ്ങൾക്ക്
സേവനം ചെയ്തിടാ; സ്വന്തം കടപ്പാടും ത്യജിച്ചിടും.

909. പത്നിക്കനുസരിപ്പോരിൽ ധർമ്മവും ദ്രവ്യലാഭവും
നന്മചെയ്യും മനോഭാവമൊന്നുമേ ദൃശ്യമായിടാ.

910. സ്വധർമ്മബോധവും വേണ്ടും ധനശേഷിയുമുള്ളവർ
ഭാര്യാവാത്സല്യദോഷങ്ങൾ ബാധിക്കുന്നില്ലൊരിക്കലും.

## Chapter 92. കുലട

911. ആളെ വിട്ടുധനത്തിന്മേൽ കൺവെക്കും വേശ്യ തന്നുടെ
മധുവാണിയൊരുത്തന്ന് ദുഃഖകാരണമായ് വരും.

912. കഴിവോളം ധനം പറ്റാൻ മധുരോക്തിയുരക്കുന്ന
വിലാസിനികളായ് ബന്ധം തീരേ പരിത്യജിക്കണം.

913. ധനമോഹിക്കുലടയിനാശ്ലേഷമന്ധകാരത്തിൽ
അജ്ഞാതമാം പിണത്തിന്റെ സ്പർശനത്തിന് തുല്യമാം.

914. സമ്പത്ത് ശ്രേഷ്ഠമായ്കാണും വേശ്യയിൻ ക്ഷണികസ്സുഖം
പുണ്യമാം പൊരുൾ തേടുന്ന വിജ്ഞാനിയാഗ്രഹിച്ചിടാ.

915. പണം കൊടുപ്പോരോടൊത്തു ക്രീഡിക്കും വേശ്യയിൻ വിന
വിവേകശീലരായുള്ള സജ്ജനങ്ങൾ വെറുത്തിടും.

916. കേളീമേളങ്ങളേവിറ്റു രമിക്കും വേശ്യതൻ ചുമൽ
മാനസംരക്ഷണം ചെയ്യും നല്ലോർക്കീർഷ്യക്ക് ഹേതുവാം.

917. ധനമോഹം മനസ്സുള്ളിലിരിക്കും വ്യഭിചാരിയെ
മനോസംയമനം സാദ്ധ്യമല്ലാത്തോർ ചെന്നണഞ്ഞിടും.

918. ബാഹ്യപ്രകടനത്താലേ വഞ്ചിക്കും വേശ്യതന്നുടെ
ശക്തമാകർഷണം താങ്ങാൻ ചിന്താശൂന്യരശക്തരാം.

919. സ്വഭാവശുദ്ധിയില്ലാത്ത വേശ്യതൻ മോഹനം ചുമൽ
ബോധമില്ലാത്ത മൂഢന്മാർ പൂണ്ടുഴയ്ക്കും നരകമാം.

920. വഞ്ചിക്കും വേശ്യയും മദ്യപാനവും ചൂതുമാകിയ
മൂന്നും ദാരിദ്ര്യദുഃഖത്തിൽ പെട്ടവർക്കിമ്പമേകിടും.

## Chapter 93. മദ്യവർജ്ജനം.

921. മദ്യപാനികളായോരേ ശത്രുപോലും ഭയപ്പെടാ
തങ്ങൾക്കുള്ള പുകഴ്ചക്കും ഭംഗമേർപ്പെട്ടിടും ദൃഢം.

922. എന്നുമേ മദ്യപിക്കൊല്ലാ; മാന്യരായ് കരുതപ്പെടാൻ
മോഹമില്ലാത്തവർക്കെന്നും മദ്യപാനം നടത്തലാം.

923. മാതാവും മദ്യപാനത്തിലേറെ ദുഃഖിതയായിടും;
അപ്പോൾ മാന്യജനം മുന്നിലെന്തായിടുമതിൻ ഫലം?

924. മദ്യസേവനാം ഹീന കൃത്യം ചെയ്തു നടന്നിടും
നിന്ദ്യനെ ലജ്ജയാം നാരി നേരിടാതെ മറഞ്ഞിടും.

925. മദ്യം വിലകൊടുത്തുള്ളിലാക്കി ദേഹം മയക്കിയാൽ
സ്വന്തം ചെയ്തികളേ തനിക്കോർക്കാൻ വയ്യാത്ത ദൈന്യമാം.

926. മൃത്യുവും നിദ്രയും ബോധമിന്മയാലേകരൂപമാം
മദ്യവും വിഷവും രണ്ടാണെങ്കിലും ഫലമേകമാം.

927. രഹസ്യമായ് കുടിക്കുന്നോർ മയക്കം വെളിവാകവേ
പൊതുദൃഷ്ടിയിലുൾപ്പെട്ടു പരിഹസിതരായിടും.

928. കുടിയില്ലാത്തവൻ ഞാനെന്നുരപ്പോരത് നിർത്തണം;
വെള്ളമുള്ളിൽ കടന്നുള്ളിലുള്ളതെല്ലാം പുറത്തിടും.

929. തത്വോപദേശങ്ങൾകൊണ്ടു മദ്യപന്ന് ഗുണം വരാ
ആഴക്കയത്തിലാണ്ടോനെ ദീപമേന്തിത്തിരഞ്ഞപോൽ.

930. മദ്യലഹരിയിൽ കാട്ടിക്കൂട്ടും ഹീനതയൊക്കെയും
ബോധവേളകളിൽ പാനശീലർ ശ്രദ്ധിപ്പതില്ലയോ?

## Chapter 94. ചൂതാട്ടം

931. വിജയം ബോധ്യമെന്നാലും ചൂതാട്ടമൊഴിവാക്കണം
ചൂതിൽ ലഭിച്ച വസ്തുക്കൾ മീൻ വിഴുങ്ങിയ ചൂണ്ടയാം.

932. ഒരു നാൾ വിജയം കണ്ടും നൂറുനാൾ തറപറ്റിയും
ചൂതാടീടുന്ന ദുർമോഹി മേൽഗതിക്കിരയാകുമോ?

933. ഉരുളും പകിട നൽകും പൊരുൾ കാട്ടിച്ചൂതാടുകിൽ
നേടിവെച്ചുള്ള സമ്പാദ്യമന്യരിൽ ചെന്നു ചേർന്നിടും.

934. അഭിമാനം നശിപ്പിച്ച് ദുഃഖങ്ങൾ വിളയിക്കുന്ന
ചൂതുപ്രേമം മനുഷ്യന്റെ ദാരിദ്ര്യത്തിന്ന് ഹേതുവാം.

935. ചൂതാട്ടശാലയായ് ബന്ധം നിലനിർത്തുന്നതാകുകിൽ
എല്ലാം തികഞ്ഞവർപ്പോലുമെല്ലാം കെട്ടു നശിച്ചിടും.

936. ചൂതിൻ ദേവത മൂദേവി വിഴുങ്ങാനിടയാവുകിൽ
പശിയാറേ ഭുജിക്കാതെ കഷ്ടപ്പെട്ടു കഴിഞ്ഞിടും.

937. ഒരുവൻ കാലമെല്ലാം ചൂതാട്ടശാലയിലാവുകിൽ
നഷ്ടമാം പൂർവ്വസമ്പത്തും പാരമ്പര്യ ഗുണങ്ങളും.

938. സ്വന്തം വിത്തം നശിക്കാനുമന്യന്റേതേറ്റെടുക്കാനും
സ്നേഹമില്ലാതെ ദുഃഖത്തിൽ കഴിയാം ചൂതുകാരണം.

939. ധനമാടകളും ജ്ഞാനം പ്രസിദ്ധിയും സമൃദ്ധിയും
ഇവയഞ്ചുമൊഴിഞ്ഞീടും ചൂതിൽ നിമഗ്നരാകുകിൽ.

940. ധനനഷ്ടം വരുംതോറും ചൂതിലാശ പെരുത്തിടും
രോഗം മൂർച്ഛിക്കവേ ലോക വാഴ്‌വിലാശ മുഴുത്തിടും.

## Chapter 95. മരുന്ന്

941. ഏറ്റക്കുറച്ചിലുണ്ടാകിൽ വാതപിത്തകഫങ്ങളിൽ
രോഗം പ്രത്യക്ഷമാമെന്ന് ചൊല്ലീടുന്നു ഭിഷഗ്വരർ.

942. അന്നമുണ്ടത് നിശ്ശേഷം ദഹിച്ചുപശി തോന്നവേ
മിതമായി ഭുജിച്ചീടിലൗഷധം വേണ്ടതായ് വരാം.

943. ഉണ്ടതെല്ലാം ദഹിച്ചെന്ന് ബോധ്യമായാലശിക്കുക
അളവിന്ന് ഭുജിച്ചെന്നാലായുർദൈർഘ്യം ലഭിച്ചിടും.

944. ദഹനമായതിൽ പിന്നേ പശിനന്നായെടുക്കവേ
പത്ഥ്യമാം ഭക്ഷ്യവസ്തുക്കൾ മാത്രം നോക്കിയശിക്കണം.

945. ശരീരപ്രകൃതിക്കേറ്റ ഭോജ്യങ്ങൾ പരിധിക്കകം
അശിച്ചാലുയിരേറെനാൾ ദേഹത്തിൽ നിലനിന്നിടും.

946. മിതഭോജിസുഖത്തോടെ ജീവകാലം കഴിക്കവേ
അമിതാഹാരിയെപ്പോഴും രോഗിയായ് നിലകൊണ്ടിടും.

947. ജഠരാഗ്നി ഗണിക്കാതെയളവറ്റു ഭുജിക്കുകിൽ
അളവില്ലാതെ രോഗങ്ങളേറിയേറി വളർന്നിടും.

948. രോഗവും കാരണത്തേയും കൃത്യമായ് നിർണ്ണയിച്ച പിൻ
രോഗിയിൽ സ്ഥിതി നോക്കിക്കൊണ്ടൌഷധം ചെയ്യണം ക്രമാൽ.

949. രോഗിയിൻ പ്രായവും രോഗശക്തിയും കാലഭേദവും
എല്ലാവശങ്ങളും നൽപോലറിഞ്ഞൌഷധമേകണം

950. രോഗിയും വൈദ്യരും പിന്നെ മരുന്നും കൂടെ ഭൃത്യനും
ഇവയെല്ലാം ചികിത്സാർത്ഥം ചതുരംഗങ്ങളായിടും.

## Chapter 96. കുലം

951. ചൊല്ലിലും ചേലിലും മദ്ധ്യനിലയും, മാനഹാനിയിൽ
ലജ്ജയും നൽകുഡുംബത്തിൽ പിറന്നവരിലുള്ളതാം.

952. സത്യത്തിൽ നിഷ്ഠയും, സത്സ്വഭാവവും, പാതകങ്ങളിൽ
ഭയവും– മൂഗുണങ്ങളും സൽകുഡുംബസ്വഭാവമാം.

953. മഖപ്രസാദവും, ദാനം കൂടേ മധുരഭാഷണം
അന്യരേ പഴിചൊല്ലായ്ക– നാലും സൽക്കുല ലക്ഷണം.

954. ധനസമ്പാദനത്തിന്നായുതകും മാർഗ്ഗമാകിലും
കുലത്തിൻ ശ്രേഷ്ഠതക്കൂനമേറ്റും തൊഴിലെടുത്തിടാ.

955. ദാനശീലം വളർന്നുള്ള ശ്രേഷ്ഠമാം കുഡുംബങ്ങളിൽ
കാലദോഷത്തിനാൽ ശീലം വിട്ടുപോകില്ലൊരിക്കലും.

956. കുഡുംബത്തിൻ മഹത്വങ്ങൾ വളർത്താനാഗ്രഹിപ്പവർ
കഷ്ടകാലത്തിലും തീയ കർമ്മം ചെയ്യാനൊരുമ്പെടാ.

957. കുലജാതർ ചെയ്യും കുറ്റമേറെ നിസ്സാരമാകിലും
ചന്ദ്രന്റെ കലകൾ പോലെ ലോകശ്രദ്ധ പതിഞ്ഞിടും.

958. സൽക്കുലത്തിൽ പിറന്നോരിൽ ദുഷ്കർമ്മം സംഭവിക്കുകിൽ
കുഡുംബശുദ്ധിയെപ്പറ്റി സന്ദേഹിപ്പാനിടം വരും.

959. മുളക്കും സസ്യജാലത്താലറിയാം ഭൂമിയിൻ ഗുണം
ഭാഷണതിലറിഞ്ഞീടാം പിറവിക്കുല മേന്മയും.

960. നന്മമോഹിപ്പവൻ ലജ്ജാശീലമുള്ളവനാകണം
കുലമേന്മ നിനക്കുന്നോൻ നന്മയായ് പെരുമാറണം.

## Chapter 97. അഭിമാനം

961. ശ്രേഷ്ഠമാംകാര്യമായാലും അപരിഹാര്യമായാലും
കുലമേന്മക്ക് ചേരാത്ത കർമ്മങ്ങളൊഴിവാക്കണം.

962. കീർത്തിയോടഭിമാനങ്ങൾ നേടും വഴിയിലാകിലും
കുലത്തിന്നിഴിവേകുന്ന കാര്യം പരിത്യജിക്കണം.

963. സമ്പൽ സമൃദ്ധിയുള്ളപ്പോൾ വിനയാന്വിതനാവണം
ക്ഷാമകാലം ഭവിച്ചെന്നാൽ മാന്യത നിലനിർത്തണം.

964. മാന്യരായുള്ളവർ സ്ഥാനം വിട്ടുതാഴെപ്പതിക്കുകിൽ
തലയിൽ നിന്നുതിർന്നുള്ള രോമം പോൽ കരുതപ്പെടും.

965. പർവ്വതം പോലുയരത്തിൽ മഹത്വമുണ്ടെന്നാകിലും
കുന്നിയോളം പിഴച്ചെന്നാൽ പതനം സംഭവിച്ചിടും.

966. മതിക്കാത്തവർ പിമ്പേ പോയാശ്രയിച്ചാൽ പുകഴ്‌വരാ;
പരത്തിൻ പുണ്യവും ലഭ്യമല്ലാ, ജീവിപ്പതെന്തിനായ്?

967. പെരും ഭാവനയുള്ളോരെയാശ്രയിക്കാൻ മടിക്കയാൽ
മാനിയായി സ്വതന്ത്രനായന്തരിക്കുന്നതുത്തമം.

968. മാനഹാനി സഹിച്ചും കൊണ്ടുടലിൻ രക്ഷചെയ്യുകിൽ
ഫലമറ്റ ശരീരത്താൽ മൃത്യു രക്ഷ ലഭിക്കുമോ?

969. രോമം പോയാൽ മരിക്കുന്ന ഗൗരിമാൻ പോലെയുള്ളവർ
മാനഹാനി ഭവിക്കുമ്പോൾ മരണം പുൽകിടുന്നതാം.

970. അഭിമാനക്ഷയത്തിങ്കൽ മരണം സ്വീകരിപ്പവർ
കാണിക്കും പുരുഷത്വത്തെ ലോകമെന്നും പുകഴ്ത്തിടും.

## Chapter 98. മഹത്വം

971. മനക്കരുത്തോടെ വാഴും ജീവിതം താൻ മഹത്വമാം
ജീവിച്ചാൽ മതിയെന്നായാൽ മാന്യതക്കത് ചേർന്നിടാ.

972. സമത്വമുള്ളതായ്ക്കാണാം ജനനത്താലെല്ലാവരും;
മേന്മയും താഴ്മയും ചെയ്യും തൊഴിലാലേർപ്പെടുന്നതാം.

973. അധമനുന്നതസ്ഥാനത്തിരുന്നാലുമുയർന്നിടാ;
ഉത്തമൻ കീഴിലായാലു മൗന്നത്യം കൈവെടിഞ്ഞിടാ

974. പാതിവ്രത്യം മതിക്കുന്ന സ്ത്രീ രത്നം പോൽ മഹത്വവും
മനം വെച്ചുനടപ്പോരിൻ ഗുണമായ് നിലനിൽപ്പതാം.

975. മേന്മയേറും മഹൽക്കർമ്മം വേണ്ടപോൽ നിർവ്വഹിക്കുവാൻ
കെൽപ്പുകാണിച്ചിടും ശക്തമനമുള്ള മഹത്തുകൾ.

976. ശ്രേഷ്ഠകർമ്മങ്ങളാൽ കീർത്തി വായ്ക്കും നേതൃജനങ്ങളെ
പിൻ പറ്റാൻ ത്വരകാണിക്കാനെളിയോർക്ക് കഴിഞ്ഞിടാ.

977. മഹത്വഹേതുവാകുന്ന ഗുണങ്ങൾ കീഴ്ജനങ്ങളിൽ
ഉണ്ടാകിലളവില്ലാതെയഹങ്കാരം വെളിപ്പെടും.

978. മഹാന്മാരേതുകാലത്തും വിനയം കൈവെടിഞ്ഞിടാ;
അധമൻ ഹേതുവില്ലാതെ ദുരഹന്തനടിച്ചിടും.

979. സ്വയമേ ചെറുതാക്കുന്ന സ്വഭാവം ശ്രേഷ്ഠലക്ഷണം
ഹീനരോ ന്യായമില്ലാതെ തന്നെത്താൻ വലുതാക്കിടും.

980. മാന്യന്മാരന്യരിൻ കുറ്റമങ്ങേയറ്റം മറച്ചിടും
പരദോഷം പുലമ്പീടലപകർഷന്റെ രീതിയാം.

## Chapter 99. കുലീനത

981. ഉത്തമഗുണസാന്നിദ്ധ്യം മാന്യമെന്നറിയുന്നോരിൽ
പ്രകൃതാ വന്നു ചേരുന്നു സത്സ്വഭാവവിശേഷത.

982. സജ്ജനം നന്മയായ് കാണും സത്സ്വഭാവഗുണങ്ങളെ;
ഊനമേൽക്കും സ്വഭാവത്തെ നന്മയായ് കാണുകില്ലവർ.

983. സ്നേഹം, ലജ്ജ, സഹായങ്ങൾ. ദാക്ഷിണ്യം, സത്യമെന്നിവ
അഞ്ചാകുന്നു കുലീനത്വം താങ്ങിനിൽക്കുന്ന തൂണുകൾ.

984. തപമെന്നാൽ ജീവനാശം ചെയ്യാത്ത ധർമ്മരീതിയാം;
അന്യരിൽ കുറ്റമോതാതെ മൗനിപ്പതു കുലീനത.

985. ശക്തൻ വിനയരൂപേണ സാമർത്ഥ്യം വ്യക്തമാക്കിടും;
സജ്ജനം വിനയത്താലേ ശത്രുവേ മിത്രമാക്കിടും.

986. തന്നിലും താഴ്ന്നവർ മുന്നിൽ മാനമായ് തോൽവിയേൽക്കുകിൽ
കുഡുംബമേന്മ മാപിക്കുമുരക്കല്ലായിടുന്നതാം.

987. തിന്മകൾ ചെയ്ത ദുഷ്ടർക്കും നന്മ ചെയ്യാതിരിക്കുകിൽ
അഭിജാതത്തന്മയെക്കൊണ്ടെന്താകുന്നു പ്രയോജനം?

988. കുലീനവംശത്തിൽ ജന്മം കൊണ്ടെന്നഭിമാനിപ്പവൻ
ദാരിദ്രമേർപ്പെടുംകാലം ക്ഷീണമാനസനായിടാ.

989. ആഴിയും കരയും കാലമാറ്റത്താൽ മാറിടുന്നതാം;
ആഭിജാതകുഡുംബത്തിൻ മഹത്വം സ്ഥിരമായിടും.

990. കുഡുംബത്തിൽ പിറന്നോരിൻ പെരുമക്കീഴ്ച പറ്റുകിൽ
പെരുതാം ഭൂമിയും സ്വന്തം ഭാരം താങ്ങാനശക്തമാം.

## Chapter 100. സംസ്കാരം

991. ഔദ്ധത്യദോഷമില്ലാതെ വിനയം സ്പഷ്ടമാകുകിൽ
സംസ്കാരസമ്പത്തുള്ളോനായ് ലോകരാൽ കരുതപ്പെടും.

992. ജനനം സൽകുലത്തിങ്കൽ, സ്നേഹമായുള്ള നീക്കവും
രണ്ടും സംസ്കാരപൂർണ്ണന്റെ ഗുണമായറിയപ്പെടും.

993. ശാരീരികയോജിപ്പിനാൽ ബന്ധം നിൽക്കാജനങ്ങളിൽ
നിലനിൽക്കുന്നതാം ബന്ധം സംസ്കാരത്തിന്റെ സാമ്യമാം.

994. നീതിയും നന്മയും കാത്ത് ജനങ്ങൾക്കുപകാരിയായ്
വാഴും സംസ്കൃതരായോരെ ലോകമെന്നും പുകഴ്ത്തിടും.

995. കേളിയായുമികഴ്ത്തീടിൽ വേദനക്കിടയായിടും
സംസ്കൃതൻ ശത്രുവായാലുമൊഴിക്കും പരനിന്ദകൾ.

996. ഉലകം നിലനിൽക്കുന്നൂ സജ്ജനങ്ങളിരിക്കയാൽ;
അവർകൾതന്നഭാവത്തിൽ ലൗകീകം മണ്ണടിഞ്ഞീടും.

997. സജ്ജനോചിതമായുള്ള ഗുണപുഷ്ടിയിരാതവർ
അരംപോലറിവായാലും മരംപോൽ ഗണനീയരാം.

998. സഹവാസത്തിനാകാത്ത ദുർജ്ജനങ്ങളോടാകിലും
മാന്യമായ് പഴകീടാഞ്ഞാൽ സജ്ജനം വേദനിച്ചിടും.

999. സജ്ജനസഹവാസത്താലാനന്ദം തോന്നിടായ്കിലോ
ഒളിയേറും പകൽ ലോകമിരുളേന്തുന്ന പോലെയാം.

1000. ദുർജ്ജനത്തിൻ ധനം ലോകർക്കൊരുനാളും ഗുണം തരാ
ഭാജനം ശുദ്ധമല്ലാഞ്ഞാൽ നല്ലപോൽ കെട്ടുപോയിടും.

**Source: Double–V** **http://www.geocities.com/ashrafnvk/kur-mal/malCONT.htm**

Route your comments & suggestions to the author through nvkashraf@rediffmail.com

## Chapter 101. പിശുക്ക്

1001. സമ്പാദിച്ചു ഭുജിക്കാതെ സംരക്ഷിച്ചു മരിപ്പവൻ
ധനം കൊണ്ടുപയോകങ്ങൾ ലഭ്യമാവാത്ത നഷ്ടനാം.

1002. ധനമായാലെല്ലാമായെന്നുള്ളാൾ കരുതി ലുബ്ധനായ്
ജീവിക്കിൽ ശ്രേഷ്ഠമാം വാഴ്വു നഷ്ടപ്പെട്ടവനായിടും.

1003. ധനമേറുന്ന ലക്ഷ്യത്തിൻ പുകഴിൽ പ്രിയമില്ലാതെ
ജീവിപ്പോരിൻ ജഡം പാർത്താൽ ഭൂതലത്തിന്ന് ഭാരമാം.

1004. അന്യർക്കു തവി ചെയ്യാതെയാരുമിഷ്ടപ്പെടാതവൻ
കാലഗതിയടഞ്ഞെന്നാലവനെന്തുള്ളു സ്മാരകം?

1005. ഉപഭോഗദാനങ്ങളാലുപയുക്തമായില്ലെങ്കിൽ
എന്തുപുണ്യം ചൊരിക്കുന്നു ലുബ്ധൻ നേടിയ കോടികൾ?

1006. തന്നെത്താനുപഭോഗിക്കില്ലന്യർക്ക് ദാനമേകില്ല;
പൊരുളേറുന്നലുബ്ധന്റെ വാഴ്വുസ്വത്തിന്ന് രോഗമാം.

1007. ദരിദ്രർക്കുതകാതുള്ള ലുബ്ധന്റെ ധനശേഖരം
സൗന്ദര്യവതിമംഗല്യമാവാതെ വൃദ്ധയായ പോൽ.

1008. ചാരേയുള്ള ദരിദ്രർക്കും നന്മ ചെയ്യാത്ത ലോഭിയിൻ
ധനമൂരിന്റെ മദ്ധ്യത്തിലെട്ടി വൃക്ഷം പഴുത്തപോൽ.

1009. തുണയന്യർക്ക് നൽകാതെ ദാനധർമ്മം നടത്താതെ
ഒരുക്കൂട്ടിയ സമ്പാദ്യമന്യന്മാർ കൈക്കലാക്കിടും.

1010. പുകഴേന്തുന്ന സമ്പന്നൻ നേരിടും കാലവൈകൃതം
ലോകരക്ഷകപർജന്യക്ഷാമത്തിന്നു സമാനമാം.

## Chapter 102. മാന്യത

1011. യോഗ്യമല്ലാത്ത കാര്യത്താലുള്ളിൽ തോന്നുന്ന ലജ്ജയാം
ലജ്ജ; മറ്റുള്ളഭാവങ്ങൾ സ്ത്രീസ്വഭാവ വികാരമാം.

1012. അന്നമാടാദികൾ സർവ്വ ജീവികൾക്കനിവാര്യമാം
ലജ്ജയെന്ന ഗുണം മർത്ത്യവംശജർക്ക് വിശിഷ്ടമാം.

1013. ഉയിർകൾ നിലനിൽപ്പിന്നായാശ്രയിക്കുമുടൽകളെ
ഉൽകൃഷ്ടഗുണമാം ലജ്ജ സംസ്കൃതന്ന് നിദാനമാം.

1014. സജ്ജനങ്ങൾക്കലങ്കാരം മാനമാകുന്ന സൽഗുണം
ലജ്ജയില്ലാത്തവൻമാന്യത നടിപ്പെന്നത് രോഗമാം.

1015. അന്യർക്കിഴിവ് നേരിട്ടാൽ തനിക്കെന്നോർത്ത് ലജ്ജിപ്പോർ
ലജ്ജാശീലത്തിന്നുറവാണെന്ന് ലോകർ കഥിച്ചിടും.

1016. യോഗ്യന്മാർക്ക് സുരക്ഷക്കായ് വേലിയാകുന്നു മാന്യത;
വിസ്തൃത ഭൂമിയിൽ നീണാൾ രമിക്കാനാഗ്രഹിച്ചിടാ.

1017. മാനം കെട്ടുയിർ വാഴാനായാശിക്കായോഗ്യരായവർ
മാനസംരക്ഷണത്തിന്നായ് ജീവത്യാഗം വരിച്ചിടും.

1018. അന്യർ ലജ്ജിച്ചിടും കാര്യം മാനം നോക്കാതെ ചെയ്യുകിൽ
ധർമ്മബോധമിഴന്നോനെന്നുള്ള കാര്യം സുനിശ്ചിതം.

1019. തത്വം മീറി നടന്നാകിൽ കുലം കെട്ടവനായിടാം
മാനഹാനി വരുത്തീടിൽ നന്മയെല്ലാമൊഴിഞ്ഞിടും.

1020. അഭിമാനവികാരങ്ങളില്ലാതെ കഴിയുന്നവർ
കയർ കെട്ടി വലിക്കുന്ന മരപ്പാവകൾ പോലെയാം.

## Chapter 103. പൗരത്വം

1021. സമൂഹത്തിന്റെ മേന്മക്കായ് യത്നം ചെയ്വാൻ നിയുക്തനായ്
കർമ്മം ചെയ്യുന്നവൻ മേന്മ തുല്യമില്ലാത്ത മേന്മയാം.

1022. അവശ്യം വേണ്ട വിജ്ഞാനമുത്സാഹമിവരണ്ടുമായ്
പ്രയത്നം തുടരെ ചെയ്താൽ സമൂഹം വളരുന്നതാം.

1023. ഒരുത്തൻ ദേശനന്മക്കായ് പ്രയത്നിക്കാൻ തുനിഞ്ഞീടിൽ
അരമുറുക്കിത്തയ്യാറായ് വിധിതന്നെ തുണച്ചിടും.

1024. നാടിന്റെ നന്മ ലാക്കാക്കിയത്യദ്ധ്വാനം നടത്തുകിൽ
പ്രതീക്ഷയിൽ കവിഞ്ഞുള്ള വിജയം കൈവരിച്ചിടാം.

1025. കുറ്റമറ്റവനായ്, നാട്ടിൻ നന്മ ലക്ഷ്യമിടുന്നതായ്
വാഴുകിൽ ജനമാമോദിച്ചവനെ ചുറ്റിവാഴ്ത്തിടും.

1026. താൻ പിറന്നു വളർന്നുള്ള നാട്ടിൻ ഭരണമേൽക്കുവാൻ
യോഗ്യനായ് ചമയുന്നെങ്കിലതു പൗരുഷമായിടും.

1027. പോർക്കളത്തിലനേകം പേർക്കിടയിൽ വീരർ മുമ്പിലാം;
നാട്ടാരിൽ പ്രാപ്തനായോന്റെ ചുമലിൽ ഭാരമേർപ്പെടും.

1028. നിരന്തരം കർമ്മം ചെയ്തു നാടിൽ വൃദ്ധിവരുത്തണം
മാനം നോക്കി മടിഞ്ഞെന്നാൽ മഹത്വം കെട്ടു പോയിടും.

1029. നാട്ടിൽ ദോഷം ഭവിക്കാതെ കാത്തുരക്ഷിച്ചു നിൽപ്പവൻ ;
തന്നുടമ്പതിനാൽ ദുഃഖം പേറാൻ കാരണമാകുമോ ?

1030. ദുഃഖത്തിൽ തണ്ടിനൽകാനായ് കഴിവോരില്ലയെങ്കിലോ
കോടാലിയാൽ മരം പോലെ നാടുവീണു നശിച്ചിടും.

## Chapter 104. കൃഷി

1031. എളുതാം തൊഴിൽകൾ നോക്കി പലരും സ്വീകരിക്കിലും
ശ്രമമാമൂഴവിൻ ജോലി ശ്രേശ്ഠമാം തൊഴിലായിടും.

1032. കൃഷിക്കാരുലകത്താരെ സംരക്ഷിക്കുന്ന കാരണാൽ
ലോകരഥത്തിനച്ചാണിയെന്നവർ പറയപ്പെടും.

1033. കൃഷിചെയ്തുണ്‍ പവർ വാഴാനവകാശികളായവർ;
മറ്റോരവരെ പിൻപറ്റിയാശ്രയിച്ചു കഴിപ്പവർ.

1034. നെല്ലുൽപ്പാദനമേറുമ്പോൾ കർഷകൻ കരുതുന്നതാം;
സർവ്വരാജ്യങ്ങളും തന്റെ രാജ്യത്തിൻ കീഴിലാവണം.

1035. തൊഴിൽ ചെയ്തുയിർവാഴുന്നോർ യാചകത്തിനിറങ്ങിടാ
ഭിക്ഷതേടിയടുപ്പോർക്ക് ശക്തിപോലെ കൊടുത്തിടും.

1036. കർശകൻ തന്റെ യത്നങ്ങൾ തൊഴിലിൽ പിൻവലിക്കുകിൽ
അന്നവും ത്യാഗിവര്യന്മാർ ചര്യതാനും മുടങ്ങിടും.

1037. നിലം പൂട്ടിമറിച്ചിട്ട് വെയിലിൽ കായവെക്കുകിൽ
വളം ചേർക്കാതിരുന്നാലും വിളവേറെ ലഭിപ്പതാം.

1038. പാകത്തിന്ന് വളംചേർക്കലുഴവിലും പ്രധാനമാം
കളനീക്കി; ജലം പായ്ക്കലേക്കാൽ മുഖ്യം സുരക്ഷയാം.

1039. കൃഷിയേറ്റും നിലം നിത്യം സന്ദർശിച്ചു പുലർത്തണം
അല്ലായ്കിൽ പത്നിയെപ്പോലെ സ്നേഹത്തോടെ വെറുത്തിടും.

1040. അലസൻ കർഷകൻ തന്റെ ദാരിദ്ര്യത്തിൽ തപിക്കവേ
നല്ലവൾ ഭൂമിമാതാവോ തന്നുള്ളാലേ ഹസിക്കയാം.

## Chapter 105. ദാരിദ്ര്യം

1041. ദാരിദ്ര്യം പോൽ മനുഷ്യന്ന് താപഹേതുകമായതായ്
വസ്തുവേതെന്ന് ചിന്തിച്ചാൽ ദാരിദ്ര്യമെന്ന് കാണലാം.

1042. ദാരിദ്ര്യമാം കൊടും പാവി വന്നണഞ്ഞൊട്ടി നിൽക്കുകിൽ
ഇരുലോകത്തിലും സൌഖ്യം നിശ്ചയം നഷ്ടമായിടും.

1043. ക്ഷാമം വന്നു ഭവിച്ചെന്നാൽ യോഗ്യൻ തന്റെ കുലത്തിനും
പഴക്കം ചെന്നകേൾവിക്കുമൊരുപോൽ ഹാനിയേർപ്പെടും.

1044. ഉന്നതകുലജാതർക്കും ദാരിദ്ര്യം വന്നണഞ്ഞീടിൽ
ഹീനവാക്കുകൾ കേൾപ്പിക്കും വീഴ്ചകൾ വന്നുപെട്ടിടും.

1045. ക്ഷാമകാലം സമീപിച്ചാൽ പരിവാരങ്ങളെന്നപോൽ
ചെറുതാം ദുഃഖഹേതുക്കളോരോന്നാവിർഭവിച്ചിടും.

1046. അഭ്യസ്തവിദ്യനായാലും ക്ഷാമം ബാധിച്ചിരിക്കവേ
സദ്വാക്യങ്ങളുരച്ചാലുമാർക്കും സ്വീകാര്യമായിടാ.

1047. ധർമ്മത്തിന്നിണയാവാത്ത വറം ബാധിച്ചവേളയിൽ
അന്യനെപ്പോലെ കാണുന്നു പെറ്റതായും വിചിത്രമായ്.

1048. ഇന്നലെക്കൊല ചെയ്‌വാനായ് പിടികൂടിയ ദൈന്യത
ഇന്നും വന്നണയുന്നല്ലോയെന്നു നിത്യം തപിച്ചിടും.

1049. അഗ്നിമേലേ ശയിച്ചാലും നിദ്ര കൊൾവാൻ കഴിഞ്ഞിടാം;
ദാരിദ്ര്യപീഡയേൽക്കുമ്പോഴൊരു പോതുമുറങ്ങിടാ

1050. ജീവിതഗതിയില്ലാത്തോർ സന്യസിക്കാത്തതെന്തിനാൽ?
പരാശ്രയത്തിനാൽ വാഴാമെന്ന ധാരണയുള്ളതാൽ.

## Chapter 106. ഭിക്ഷാടനം

1051. തക്കവ്യക്തികളെക്കണ്ടാലെത്തിയാചന ചെയ്യലാം
ഭിക്ഷനൽകാതൊഴിഞ്ഞീടിലപ്പാപമവർക്കുള്ളതാം.

1052. ഇരക്കും പൊരുൾ മുട്ടാതെയെളുതായ് ലഭ്യമാകുകിൽ
അത്തരത്തിലിരന്നീടൽ സന്തോഷകരമായിടാം.

1053. ഉദാരശീലരായുള്ള ശുദ്ധമാനസർ മുന്നിലായ്
യാചനം ചെയ്കയെന്നാകിലതിലും ഭംഗികാണലാം.

1054. നിദ്രയിലുമൊളിക്കാത്ത തന്മയുള്ളോരിടത്തുപോയ്
യാചിപ്പതു ദാനംപോലെ യോഗ്യമെന്നുര ചെയ്യലാം.

1055. ദാനശീലം വിടാതുള്ള സജ്ജനം സമുദായത്തിൽ
നിലനിൽപ്പുള്ളതാൽ ഭിക്ഷാടനം നാട്ടിൽ നടക്കയാം.

1056. ഭിക്ഷാദാനം കൊടുപ്പോരെ യാചകൻ നേരിടുമ്പൊഴേ
വറുതിയാലുള്ള താപമറുതി നേരിടുന്നതാം.

1057. ഹീനവാക്യമുരക്കാതെ തൃപ്തിയിൽ ഭിക്ഷനൽകിയാൽ
യാചകന്നകമാനന്ദം കൊണ്ടുനിർഭരമായിടും.

1058. ഭിക്ഷാടകരില്ലാവീട്ടാൽ ഭൂമുഖത്തുള്ള ജീവിതം
കയറാൻ ചലിക്കുംപോലാം മരത്തിൽ ചെയ്ത പാവകൾ.

1059. യാചിച്ചു പൊരുൾ കൈക്കൊള്ളാൻ യാചകകുലമില്ലയേൽ
ദാനശീലമിയന്നുള്ളോർ പുകൾ നേടുന്നതെങ്ങിനെ?

1060. യാചകൻ ഭിക്ഷ കിട്ടാഞ്ഞാൽ കോപം കൊള്ളാതിരിക്കണം
സ്വന്തം വറുതിദുഃഖത്തിൽ നിന്നു പാഠം പഠിക്കണം.

## Chapter 107. യാചിക്കായ്ക

1061. സ്നേഹത്തോടെ കൊടുക്കുന്ന കൺപോൽ നല്ലോരിടത്തിലും
യാചിക്കാതെയിരുന്നീടിൽ കോടി നന്മ വിളഞ്ഞിടും.

1062. ചിലരേ ജീവകാലത്തിലിരപ്പാനായ് വിധിച്ചെങ്കിൽ
സൃഷ്ടാവുമവരെപ്പോലെ കറങ്ങാനിടയാവണം.

1063. വറത്താലുള്ള ദുഃഖങ്ങളിരപ്പാൽ തീർത്തിടാമെന്ന
കരുത്തിന്നുള്ള മാഹാത്മ്യം തുല്യമില്ലാത്തതായിടും.

1064. ക്ഷാമം കഠിനമായിട്ടുമിരക്കില്ലെന്നുറക്കുന്ന
മനസ്സിന്റെ മഹത്വം ഭൂലോകമെങ്ങും നിറഞ്ഞിടും.

1065. അദ്ധ്വാനത്താൽ ലഭിക്കുന്ന ഭക്ഷണം താഴ്ന്നതാകിലും
ഇതരഭോജനത്തേക്കാളേറ്റം രോചകമായിടും.

1066. പശുവിന്ന് കൊടുപ്പാനാണെങ്കിലും ജലയാചന
ധർമ്മകർമ്മത്തിനായിട്ടും നാവിന്നിഴിവ് ചേർത്തിടും.

1067. ഇരക്കേണമെന്നുണ്ടെങ്കിലൊളിപ്പോരരികത്ത് പോയ്
ഇരക്കാതെന്നിരപ്പോരോടിരന്നു നിർദ്ദേശിച്ചു ഞാൻ.

1068. ഭിക്ഷയാം വഞ്ചിയിൽക്കൂടി ദാരിദ്ര്യക്കടൽതാണ്ടവേ
ഒളിപ്പോർ പാറമേൽതട്ടി യാനപാത്രം തകർന്നുപോം.

1069. ഭിക്ഷയിൻ കഠിനം പാർത്താലുള്ളമുരുകിടും ദൃഢം
നിഷേധിക്കുന്നതോർക്കുമ്പോൾ മരണത്തോടടുത്തിടും.

1070. ഇല്ലായെന്ന പദംകേട്ടാലിരപ്പോർക്കതിറപ്പുതാൻ
പൊരുൾ പൂഴ്ത്തുന്ന സമ്പന്നനാത്മാവെങ്ങു മറച്ചിടും?

## Chapter 108. അധമത്വം

1071. ശിഷ്ടരായ മനുഷ്യർ പോൽ തന്നെ കാഴ്ചക്ക് ദുഷ്ടരും
ഇത് പോൽ രൂപസാദൃശ്യം കാണ്മതില്ലൊരിടത്തിലും.

1072. അറിവുള്ളവനേക്കാളും ഭാഗ്യവാൻ ദുഷ്ടനായിടും
ദുഃഖം തോന്നേണ്ടതില്ലല്ലോ ദുഷ്ടന്നൊരു കാര്യത്തിലും.

1073. ദുഷ്ടരാമധമർ പാർത്താൽ ദേവന്മാർക്ക് സമാനമാം
തോന്നും കർമ്മങ്ങൾ ചെയ്തിട്ടും തോന്നും പോലെ നടക്കലാം.

1074. തന്നേ വന്ദിച്ചിടുന്നോനെ ദുഷ്ടൻ കാണുമ്പോഴൊക്കെയും
അവൻ മുന്നിൽ മഹായോഗ്യനെന്ന ഭാവം നടിച്ചിടും.

1075. ശിക്ഷയിൽ ഭയമൊന്നേ താൻ ദുഷ്ടന്മാർക്ക് നിയന്ത്രണം
പൊരുളേകുന്നമാർഗ്ഗേണ ദുഷ്ടന്മാരെയടക്കലാം.

1076. ദുഷ്ടൻ കേൾക്കും രഹസ്യങ്ങളൂരുചുറ്റിപ്പരത്തിടും
പറവെച്ചറിയിക്കുന്ന ഗ്രാമക്കോൽക്കാരനാണയാൾ.

1077. അക്രമക്കഴിവുള്ളോരിൽ ഭയം അധമരീതിയാം
ഇതരർക്കെച്ചിലായാലും കൊടുത്തുതവി ചെയ്തിടാ.

1078. സൂചനാമൊഴിനൽകുമ്പോൾ സജ്ജനം നേരെയായിടും
ദുഷ്ടരേ മർദ്ദമേൽപ്പിച്ചു ഞെരിക്കേണം കരിമ്പുപോൽ.

1079. അന്യരുണ്ണുന്നതും നന്നായുടുക്കുന്നത് കാണുകിൽ
കശ്മലന്മാരസൂയയാലവരിൽ കുറ്റമോതിടും.

1080. ആപത്ത് വന്നു ചേരുമ്പോൾ ദുഷ്ടനോടിത്തളർന്ന പിൻ
സ്വയം വിൽക്കാനൊരുങ്ങീടുമല്ലാതെന്തവനാൽ ഗുണം?



# Thirukkural in Malayalam
# മലയാളത്തിൽ തിരുക്കുറൾ

## Chapter 109. മാദനി

1081. കുണ്ഡലങ്ങൾ ധരിച്ചുള്ള മാനുഷിയോ മാലാഖയോ
മയിലോയെന്നറിയാതെ മയങ്ങുന്നെന്റെ മാനസം.

1082. എതിരായ് സുന്ദരീ വീശും കൺകോൺ ദർശനമേൽക്കവേ
ശക്തമാം സേന നേരിൽവന്നാക്രമിച്ചത് പോലെയാം.

1083. കേട്ടറിഞ്ഞുള്ള യമനെയിപ്പോൾ നേരിട്ടുകണ്ടുഞാൻ
പെൺസ്വഭാവത്തുടൻ നീണ്ട ലോചനങ്ങളുമുള്ളതാം.

1084. ദൃഷ്ടപുരുഷനെത്തിന്നും ദൃഷ്ടിപാതമിരിക്കയാൽ
ഉണ്മയിൽ സ്ത്രീസ്വഭാവത്തിന്നെതിരാണെന്നു ചൊല്ലലാം.

1085. യമഭീകരനോ, കണ്ണോ, പെൺമാനോയെന്നറിഞ്ഞിടാ
മൂന്നിനും ചേർന്നതാം യുവ സുന്ദരീതൻ വിലോകനം.

1086. വളഞ്ഞകൺപുരികങ്ങൾ വളയാതെയിരുന്നാകിൽ
മയക്കം ദർശനത്താലേ നടുക്കമൊഴിവാക്കിടാം.

1087. ചായാത്ത കുചയുഗ്മത്തെ മറയിക്കും നേർത്ത ശീലയോ
മദം പിടിച്ച കൊമ്പന്റെ മുഖമണിഞ്ഞ മൂടിയാം.

1088. പോരാടീടുന്ന ശത്രുക്കൾ ഭയക്കുമെൻ പ്രതാപങ്ങൾ
പരാജയമടഞ്ഞല്ലോയിവൾതൻ ഫാലശോഭയിൽ.

1089. പേടമാൻപോൽ കുളിർ നൽകും ദർശനത്തോടെ ലജ്ജയും
അഴകായുള്ളിവൾക്കെന്തിന്നണിയാൻ രത്നമാലകൾ?

1090. പാനം ചെയ്തവരെ നന്നായ് മയക്കും മദ്യ മല്ലാതെ
കാഴ്ചക്കാരെ മയക്കില്ല കാമാസക്തരെയെന്നപോൽ.

## Chapter 110. സൂചന

1091. ദ്വിത്വഭാവം സ്ഫുരിക്കുന്നു മൈക്കണ്ണാളുടെ വീക്ഷണം
ഒന്നുവേദനനൽകുമ്പോൾ മറ്റേതൗഷധമായിടും.

1092. കള്ളക്കണ്ണിട്ടുമോഷ്ടിക്കും ദർശനം കുറുതെങ്കിലും
മെയ്ചേരും കാമബന്ധത്തിൽ പാതിയേക്കാൾ പ്രവൃദ്ധമാം.

1093. എറികണ്ണൊന്നു കണ്ടപ്പോൾ ലജ്ജയാൽ നമ്രയായവൾ
അവൾതൻ പ്രേമവല്ലരിക്കേകും സേചനമെന്നപോൽ.

1094. ഞാനോളെനോക്കിടും നേരം പാർത്തലം നോക്കി നിന്നിടും
അല്ലായ്കിലെന്നെ നോക്കിക്കൊണ്ടാനന്ദിച്ചുമയങ്ങിടും.

1095. എന്നെ നേരിട്ടുവീക്ഷിക്കാനാവാതോരിമ പൂട്ടിയും
മറുകണ്ണാലിമവെട്ടാതെയെന്നെനോക്കിരസിച്ചിടും.

1096. പകയുള്ളയലാർവാക്കായ് പുറമേക്രൂരമെങ്കിലും
അകമേ സ്നേഹവായ്പുള്ള വാണിയെന്നുമറിഞ്ഞിടാം.

1097. രൂക്ഷവീക്ഷണവും ക്രൗര്യമോലും വാചകരീതിയും
പുറമേ പകയെന്നാലുമുള്ളാൽ സ്നേഹമിയന്നിടും.

1098. നേരേ ഞാൻ നോക്കിടും നേരം ഭംഗിയായ് പുഞ്ചിരിച്ചിടും
അന്നേരമഴകാകുന്നു തളിർ മേനിക്കു പുഞ്ചിരി.

1099. അറിയാത്തയലാരെപ്പോലന്യോന്യമുള്ള ദർശനം
പ്രേമമുള്ളിലിരിപ്പോരിൻ ശുദ്ധപ്രകൃതിയായിടും.

1100. കണ്ണോടുകണ്ണുയോജിച്ചു രാഗമൂർച്ഛവരുത്തുകിൽ
വചനം കൈമാറുന്നതിലേതുമില്ല പ്രയോജനം.

## Chapter 111. ആലിംഗനം

1101. സ്പർശനദർശന ശ്രാവ്യരസഗന്ധങ്ങൾ നൽകിടും
ഇമ്പമെല്ലാം വളയേന്തുമിവളിൽ നിന്നുലഭ്യമാം.

1102. ത്രിദോഷങ്ങളൊഴിക്കാനായൗഷധമെതിർഭാവമാം
അണിവണിഞ്ഞിവളേൽപ്പിച്ച രോഗത്തിന്നിവളൗഷധം.

1103. ഞാൻ ഭ്രമിക്കുന്ന സൗന്ദര്യ ധാമത്തിൻ നേർത്ത തോളുകൾ
ധരിക്കും തുകിൽ മാധുര്യം ദേവലോകത്തിൽ കാണുമോ?

1104. അകന്നാൽ ചുട്ടുനീറ്റാനുമണഞ്ഞാൽ കുളിരേകാനും
പോരുമീകാമാഗ്നിയിവൾക്കെങ്ങുനിന്നു ലഭിച്ചതോ?

1105. മലരണിക്കൂന്തലാളിൻ തോളുകൾ കണ്ടുനിൽക്കവേ
ഭംഗിയേറുന്ന വസ്തുക്കൾ നിനച്ചാലതു പോലെയാം.

1106. ചേരും നേരമുയിർവാട്ടം വെടിഞ്ഞു തളിർക്കുന്നതാൽ
ഇവളിൻ തോളമൃതത്താൽ മാത്രം സൃഷ്ടിച്ചതാവണം.

1107. കാന്തിമത്വമിയന്നുള്ളോരഴകിയിന്നാലിംഗനം
സ്വന്തം പൊരുൾ പലരുമായ് ചേർന്നശിപ്പതു പോലെയാം.

1108. ഇളംകാറ്റും പ്രവേശിക്കാനിടം നൽകാത്ത രീതിയിൽ
ഇരുവർ പ്രേമബന്ധത്തിലന്യോന്യമിമ്പമാർന്നിടും.

1109. ഉടലോടുടൽ ചേർന്നള്ളിത്തഴുകിപ്പുണരുന്നതും
കാമുകീകാമുകന്മാരായുള്ളവർക്കനുഭൂതിയാം.

1110. ചെന്നിറമണിഞ്ഞിവളിലാവേശമാഴമേറെയായ്
ഗ്രന്ഥപാരായണത്താലെയജ്ഞാനം ബോധമായ പോൽ.

## Chapter 112. സ്തുതി

1111. അനിച്ചപുഷ്പമേ വാഴ്ക നിൻമേനി മൃദുവായതാം
ഞാൻ തേടും കാമുകീമെയ്യിൻ മൃദുത്വമേറെ മേന്മയാം.

1112. പലർ കാണും മലർക്കൊപ്പമാമിവൾ നയനങ്ങളും
അതിനാൽ തളിർ പൂകണ്ടാൽ മനമേ മയങ്ങുന്നുവോ?

1113. പൂമേനിയാമിവൾ തോൾകൾ മുളപോൽ, ദന്തമുത്തുകൾ,
പരിമളം വീശും ദേഹം, മൈക്കണ്ണ് ചാട്ടുളി തന്നെയാം.

1114. കുവലയമലർ കണ്ടാലിവൻ തന്നഴൽ മേനിയെ
അധമത്വം നിരൂപിച്ചു ലജ്ജയാൽ നമ്രമാം മുഖം.

1115. ദേഹത്തിൻ നേർമ്മയോർക്കാതെ ചൂടിനാൽ മലർമാലകൾ
തണ്ടോടെ; ഭാരബാഹുല്യം ജഘനത്തെയൊടിക്കുമോ?

1116. ഇവൾതൻ മുഖവും ചന്ദ്രബിംബവും തിരിയായ്കയാൽ
മാനസാതാരജാലങ്ങൾ കലങ്ങിത്തിരിയുന്നതാം.

1117. ദേശമെല്ലാം കറങ്ങുന്ന ചന്ദ്രബിംബത്തിലുള്ളപോൽ
കളങ്കമീമാതിൻമുഖത്തില്ലല്ലോ ലേശമെങ്കിലും.

1118. തന്വീരത്നമുഖം പോലെ ചന്ദ്രാ! നീ നിഷ്കളങ്കമായ്
ഒളിയാൻ കെൽപ്പെഴുന്നെങ്കിൽ നിന്നെ പ്രേമിക്കുമാർന്നു ഞാൻ.

1119. മലർമിഴിയാളിവളിൻ വദനം സ്വീകരിക്കുവാൻ
തിങ്കളേ ! സാദ്ധ്യമെങ്കിൽ നീ സാന്നിദ്ധ്യം വെളിവാക്കൊലാ.

1120. അന്നത്തിൻ തൂവലും റോസാപ്പുഷ്പത്തിന്റെ ദളങ്ങളും
മാതിൻപാദങ്ങൾ സ്പർശിച്ചാൽ കണ്ടകം പോലെ തോന്നിടും.

## Chapter 113. പ്രേമമാഹാത്മ്യം

1121. മധുരവാണിയാമിവൾ തൂവെണ്മദന്തനീരുകൾ
ക്ഷീരവും മധുവും കൂടിക്കലർന്ന മിശ്രമായിടും.

1122. എൻമനസ്സിലിവൾ നേരെ തോന്നും പ്രേമവികാരമോ
ഉടലോടുയിർക്കുണ്ടാവും ബന്ധം പോലെ മഹോന്നതം.

1123. കൃഷ്ണാമണിതന്നിൽ വാഴും പാവയേ നീയൊഴിഞ്ഞുപോ
അല്ലേൽ പ്രേമഭാജത്തിന്നിടമെൻ കണ്ണിലില്ലയേ.

1124. ഭൂഷിതയാമിവളെന്നിൽ ചേരുമ്പോളുയിരോടെ ഞാൻ
വാഴുന്നു; പിരിയും നേരം ജീവൻ പോവതു പോലെയാം.

1125. പോരടിക്കണ്ണുടയോളിൻ മേന്മകൾ വിസ്മരിക്കുവാൻ
സാദ്ധ്യമല്ല; തിനാലോർക്കൽ വേണ്ടതില്ലൊരു നേരവും.

1126. സർവ്വദാനിർണ്ണയം കണ്ണിലിരിപ്പുണ്ടെന്റെ കാമിനി
കണ്ണടച്ചാൽ വരുന്താത്ത വരേണ്യശീലയാണവൾ.

1127. കാമുകൻ നയനങ്ങൾക്കുൾ സർവ്വദാനിലകൊൾകയാൽ
അവർ നീങ്ങാതിരിപ്പാനായ് മയ്യെഴുത്തു നിറുത്തി ഞാൻ.

1128. പ്രാണനാഥൻ മനോതാരിൽ നിരന്തരമിരിക്കയാൽ
ചൂടവർക്കൊഴിവാക്കാനായ് തപ്തഭക്ഷ്യമൊഴിച്ചു ഞാൻ.

1129. ഇമവെട്ടുന്ന നേരത്തിൽ കാതലർ കണ്ണകന്നു പോം;
അമ്പില്ലാതവരെന്നൂരാർ ചൊല്ലിവേദനയാക്കിടും.

1130. പ്രേമനാഥൻ മനസ്സുള്ളിൽ സ്ഥിരമായ് വാഴ്‌വതാകിലും
സ്നേഹമില്ലാതെ വേർപെട്ടെന്നറിയാതെ പഴിച്ചിടും.

## Chapter 114. ലജ്ജ

1131. പ്രത്യനുരാഗമില്ലാതെ പ്രണയത്തിൽ തോറ്റവർകളിൽ
ഓലക്കുതിരയേറുന്നതല്ലാതില്ലവിമോചനം.

1132. പ്രേമദുഃഖം സഹിക്കാതെൻ ദേഹ ദേഹികളൊപ്പമായ്
ഓലക്കുതിരമേലേറാൻ ലജ്ജയില്ലാതെ നിൽക്കയാം.

1133. ഉടമപ്പെട്ടിരുന്നൂഞാൻ ലജ്ജയും പുരുഷത്വവും;
ഇപ്പോൾ വിരഹതാപത്താലോലക്കുതിരസ്വന്തമായ്.

1134. പുരുഷത്വം ലജ്ജയെന്നീ രക്ഷനൽകുന്ന തോണികൾ
പ്രേമമാം പ്രളയത്തിൽപെട്ടുലഞ്ഞു തകരുന്നതായ്.

1135. സായം കാലമടുക്കുമ്പോളോലക്കുതിരയോർക്കയാം;
താപമെന്നിൽ ജ്വലിപ്പിച്ചു വളയണിഞ്ഞ കാമിനി.

1136. വിരഹദുഃഖത്താൽ കൺകൾ നിദ്രയെന്യേ മിഴിക്കയാം
ഓലക്കുതിരകേറാനായ് പാതിരാവിലുമോർപ്പു ഞാൻ.

1137. വിരഹസാഗരം തന്നിൽ ആത്മപീഡനമോർക്കാതെ
സഹനത്തോടെ നീന്തുന്ന സ്ത്രീജന്മം പാവനം നൃണം.

1138. അവരെന്നെ സമീപിക്കാൻ ശക്തിയില്ലാതിരിക്കയാം
എൻമനം പ്രേമഭാരത്താലടങ്ങാതെ പരസ്യമായ്.

1139. പ്രേമം രഹസ്യമെന്നെണ്ണി ഞാനടങ്ങിയൊതുങ്ങവേ
പേർത്തും വാർത്തയിരമ്പുന്നുണ്ടൂരും തെരുവുമൊന്നുപോൽ.

1140. നമ്മെ നോക്കിച്ചിരിക്കുന്നു കാണുമാർ പുരവാസികൾ;
പ്രണയത്താൽ നമുക്കുള്ള യാതനയറിയാത്തവർ.

## Chapter 115. അപവാദം

1141. പ്രേമത്താൽ പഴികേൾക്കുമ്പോൾ കാമിനിയെയണഞ്ഞപോൽ
ഉയിർനിർവൃതികൊള്ളുന്നൂ; ഭാഗ്യം! ലോകമറിഞ്ഞിടാ.

1142. പൂമിഴിയിൻ സുഭഗത്വമറിയാപുരവാസികൾ
അപവാദപ്രചാരത്താൽ ഞങ്ങൾക്കുതവി നൽകിനാർ.

1143. നാട്ടിൽപ്പരന്ന ദുഷ്കീർത്തി നന്മയേകുന്നു നമ്മളിൽ
അണയാതെ പുണർന്നുള്ള സംതൃപ്തിയടയുന്നു നാം.

1144. ജനങ്ങൾ പഴിചൊല്ലുമ്പോൽ പ്രേമം ശക്തിവരിക്കയായ്
പഴിനാട്ടിൽ പരക്കാഞ്ഞാലുണ്ടാവില്ലിത്ര തീവ്രത.

1145. പഴികൂറലേറും തോറുമുഗ്രമാകുന്നു പ്രേമവും
മദ്യത്തിൽ മോഹമേറുന്നൂ മയക്കം പതിവാകുകിൽ.

1146. ദർശനം പ്രേമികൾതമ്മിലൊരുനാൾ മാത്രമാകിലും
ലോകവ്യാപകമായ് വാർത്ത രാഹുചന്ദ്രനെയേറ്റപോൽ.

1147. പ്രേമനോവാം ലതാനന്നായ് വളർന്നീടുന്നു ശക്തമായ്;
കിംവദന്തി വളംതന്നെ മാതൃശാസന നീരുമാം.

1148. പഴിയാലുഗ്രമാം പ്രേമമടക്കാമെന്ന ധാരണ
ജ്വലിക്കുമഗ്നിയിൽനെയ്പാർന്നണക്കുന്നത് പോലെയാം.

1149. ധൈര്യം നൽകിത്തുണച്ചോരിൽ പലരും കൈവെടിഞ്ഞപിൻ
നാട്ടുകാർ പഴിചൊല്ലീടിലെന്തിനായ് ലജ്ജ തോന്നണം?

1150. നാം നിനച്ചത് പോൽത്തന്നെയപവാദം പ്രചാരമായ്
ഇച്ഛപോൽ ചെയ്തിടാമനുകൂലമാം സ്ഥിതിയാകയാൽ.

## Chapter 116. വിരഹം

1151. നാം തമ്മിൽ പിരിയാനുള്ള വാർത്തയെന്നിടമോതുക
അകന്നടുക്കലുയിരോടിരിപ്പോരിലുരക്കലാം.

1152. മുന്നാലേ ദർശനം തങ്ങൾക്കിമ്പദായകമാർന്നതാം
ഇപ്പൊഴോ വേർപ്പെടും ചിന്ത ദുഃഖഹേതുകമായിടും.

1153. കാമുകർപിരിയില്ലെന്ന് ചൊൽകിലുമൊരു ദുർദിനം
പിരിയുമെന്നതാൽ വാക്കിൽ തോന്നുമാറില്ല ഗൗരവം.

1154. പ്രണയമായ് ധൈര്യം ചൊല്ലി പിന്നെപ്പിരിഞ്ഞു പോകുകിൽ
വാഗ്ദാനം വിശ്വസിച്ചെന്നു കുറ്റം ചൊൽവതിനാകുമോ?

1155. കാമുകൻ പിരിയാൻ ഹേതു നേരിടാനിടയാകാതേ
നോക്കണം വേർപിരിഞ്ഞീടിൽ സമാഗമമസാദ്ധ്യമാം.

1156. വിരഹമെന്തെന്നറിയും ദുഷ്ടമാനസനാണെങ്കിൽ
സ്നേഹമായ്, തിരിയേവന്നു ചേരുമെന്നാശനിഷ്ഫലം.

1157. വിരഹത്താൽ മെലിഞ്ഞുള്ള കൈകളിൽ കങ്കണസ്വരം
വേർപാടിൻ വാർത്തദേശക്കാർക്കെത്തിക്കുന്നത് പോലെയാം.

1158. സുഹൃത്തില്ലാപ്രദേശത്ത് കുടിവാഴ്‌വതു കഷ്ടമാം
കാമുകൻ കൂടെയില്ലെങ്കിൽ കഷ്ടാൽ കഷ്ടതരം തുലോം.

1159. സ്പർശിക്കുന്നവരെമാത്രം ദഹിപ്പിക്കുന്നു തീക്കനൽ;
തീവ്രമായ് ദഹനം ചെയ്യുമകന്നാൽ പ്രേമനോവുകൾ.

1160. അനിഷ്ടമാം വേർപാടിന്റെയസഹ്യ ദുഃഖവും പേറി
ഗതിയില്ലാതനേകം പേരുയിർ വാഴുന്നു ഭൂമിയിൽ.

## Chapter 117. മെലിച്ചിൽ

1161. കാക്കും ഞാനന്യരിൽ നിന്നും പ്രേമതാപം രഹസ്യമായ്
വാർത്തയേറെ ലഭിക്കുന്നുണ്ടാർത്തക്കുറവനീരുപോൽ.

1162. കാമനോയ് വെളിവാകാതെയൊളിക്കുന്നതസാദ്ധ്യമാം
ഹേതുവാം കാമുകൻ മുന്നിൽ ചൊല്ലാൻ ലജ്ജ തടസ്സമാം.

1163. താപം താങ്ങും ശരീരത്തിൽ തങ്ങിടും ജീവകാവടി–
ത്തണ്ടിൽ തൂങ്ങുന്നു വിരഹ ദുഃഖവും ലജ്ജയും സമം.

1164. പ്രേമസാഗരമെൻ മുന്നിൽ സ്ഥിതിചെയ്യുന്നു ഭീമമായ്
കടൽതാണ്ടിക്കടപ്പാനായ് തോണിയെന്നിടമില്ലിയേ.

1165. സ്നേഹം കാട്ടേണ്ട ഘട്ടത്തിൽ ദ്രോഹമേൽപ്പിച്ചീടുന്നവർ
പകയിൻ സാഹചര്യത്തിലെന്തു ചെയ്‌വാൻ മടിച്ചിടാ!

1166. കാമുകസംഗമത്തിങ്കലിമ്പം സാഗരതുല്യമാം
വിരഹേജന്യമാം ദുഃഖമാഴിയേക്കാൾ ഭയാനകം.

1167. പ്രേമമാമാഴിയിൽ നീന്തി കരകാണുന്നതില്ല ഞാൻ
പാതിരാസമയം താനേ നീക്കുന്നൂ തുണയെന്നിയേ.

1168. ആനന്ദദായകം രാക്കളുയിർകൾ ഗാഢനിദ്രയിൽ
ഏകയായ് നിദ്രയില്ലാതെ കഴിക്കുന്നെന്റെ രാവുകൾ.

1169. കാമുകവിരഹത്താലേ ദൈർഘ്യം കൂടുന്നരാവുകൾ
വേർപാടിൻ കഠിനത്തേക്കാളേറെക്കാഠിന്യമുള്ളതാം.

1170. കാമുകനികടത്തിങ്കൽ മനംപോൽ ചെന്നുചേരുവാൻ
കണ്ണുകൾക്ക് കഴിഞ്ഞെങ്കിൽ കണ്ണീരിൽ തുഴയേണമോ?

## Chapter 118. ദർശനം

1171. കൺകൾ കാട്ടിയതാലല്ലോ പ്രേമദുഃഖം വിളഞ്ഞത്
കാട്ടിത്തന്നവരെന്തിന്നായ് വിലപിക്കുന്നു ദീനരായ്.

1172. ഭാവിയോർക്കാതെ നോക്കിക്കൊണ്ടിമ്പമുൾക്കൊണ്ട കണ്ണുകൾ
ആനന്ദിക്കാതെ ദുഃഖത്തിലാഴ്ന്നു പോകുന്നതെന്തിനോ?

1173. അന്നുകാമുകനെക്കണ്ടു നിർവൃതിക്കൊണ്ട കണ്ണുകൾ
ഇന്നു ക്ലേശിച്ചിടും കാഴ്ച ഹസിക്കത്തക്കതായിടും.

1174. സഹ്യമല്ലാത്ത പ്രേമനോവെന്നിൽ സൃഷ്ടിച്ച കണ്ണുകൾ
കരയാൻ കഴിവില്ലാതായ് കണ്ണീർ വറ്റിവരണ്ടതാൽ.

1175. ആഴിയെച്ചെറുതാക്കുന്ന പ്രേമതാപങ്ങളേൽപ്പിച്ച
കണ്ണുകൾ നിദ്രയില്ലതെ കേഴുന്നു കർമ്മദോഷികൾ.

1176. എനിക്കതീവദുഃഖങ്ങൾ സൃഷ്ടിച്ച നയനങ്ങളും
കഷ്ടപ്പെട്ടുഴലുന്നെങ്കിൽ നീതിയാണത് നന്മയാം.

1177. ആറ്റുനോറ്റന്നു പ്രേമിച്ചങ്ങാർത്തികാണിച്ച ദൃഷ്ടികൾ
നിദ്രയെന്യേ കരഞ്ഞുംകൊണ്ടശ്രു വറ്റിയുണങ്ങണം.

1178. മനസ്സാലല്ല വാക്കാലെ മോഹിച്ചവരിരിക്കിലും
നേരിൽ കാണാതെ കൺകൾക്ക് തൃപ്തിയാവില്ലൊരിക്കലും.

1179. കാമുകൻ വരികിൽ നിദ്രയില്ലാ; പോകിലുമങ്ങനെ
ആകയാലെന്നുമെൻ കൺകൾ ദുഃഖപൂരിതമായിടും.

1180. പറപോൽ പ്രചുരം ചെയ്യും കൺകണ്ടാലെൻ മനസ്സിലെ
രഹസ്യങ്ങൾ ജനങ്ങൾക്കങ്ങറിയാനെളുതായിടും.

## Chapter 119. വർണ്ണഭേദം

1181. കാമുകനെന്നെയും വിട്ടു പിരിഞ്ഞ നാളെൻ മേനിയിൽ
ഏർപ്പെട്ട നിറഭേദങ്ങളാരിടം വ്യാഹരിപ്പുഞാൻ.

1182. നാഥനാൽ പ്രേരിതമെന്ന ധിക്കാരഭാവത്തോടേ
നിറഭേദം ശരീരത്തിലൂർജ്ജിതം നിലനിൽക്കയാം.

1183. എനിക്ക് കാമുകൻ നൽകീ വിളർപ്പും പ്രേമതാപവും
പകരം കൊണ്ടുപോയെന്റെ ലജ്ജയും കോമളത്വവും.

1184. പ്രേയാന്റെ മധുരോക്തികൾ നിനപ്പൂ; ബഹുമാന്യമായ്
വർണ്ണിപ്പൂ; മേനിയിൽ വന്ന വിളർപ്പു ചതിയാകുമോ?

1185. ഒരുനാൾ കാമുകൻ വിട്ടു പിരിഞ്ഞുപരദേശിയായ്;
നിറഭേദം ദിനംതോറും പടരുന്നെന്റെ മേനിയിൽ.

1186. ആീപദീപ്തിബലം നോക്കി തമസ്സേറുന്ന പോലവേ
വിളർപ്പും കാമുകസ്പർശപ്രാപ്തിനോക്കിയിരിക്കയാം.

1187. നാഥനൊത്തുകിടക്കുമ്പോളൽപ്പമൊന്നകലത്തിലായ്
തൽക്ഷണം നിറഭേദംവന്നേറിയെന്നുടെ മേനിയിൽ.

1188. വിരഹത്താൽ വിളർപ്പായെന്നെന്റെ മേൽ പഴിചൊല്ലുവോർ
പ്രാണനാഥനുപേക്ഷിച്ചെന്നോതുന്നോരാരുമില്ലയേ.

1189. കാമുകൻ ചെയ്തവാഗ്ദത്തം പാലിക്കാനിടയാകുകിൽ
മദ്ദേഹം വർണ്ണഭേദത്താൽ വിളർത്തേ നിലനിൽക്കണം.

1190. കാമുകൻ തൻ വിയോഗത്താൽ വിവർണ്ണബാധയേറ്റതായ്
ഊരാർചൊല്ലാതിരുന്നെങ്കിൽ വൈവർണ്ണ്യം ഗുണമാണെനിൽ.

## Chapter 120. ഏകാന്തത

1191. കാതലർ പതിവിൻ മേലേ പ്രേമമുള്ളവർ തന്നെയാം;
വിത്തില്ലാത്തപഴം പോലെ പൂർണ്ണമായാസ്വദിക്കലാം.

1192. കാമുകൻ പകരും സ്നേഹം പ്രേമിക്കും യോഷണക്കയേ
ഉയിർവാഴും കുലങ്ങൾക്ക് ചൊരിയും മാരിപോലെയാം.

1193. ഉണ്മയിൽ സ്നേഹവായ്പുള്ള കാമുകൻ വേർപിരിഞ്ഞിടിൽ
വീണ്ടും ചേർന്നുയിർവാഴാമെന്നാശിക്കുന്നത് സാന്ത്വനം.

1194. പ്രേമപാത്രങ്ങളിൽ നിന്നുമനുരാഗം കിട്ടായ്കിലോ
ലോകസമ്മതരായാലും ഭാഗ്യം കെട്ടവർ തന്നെയാം.

1195. നാം കാമിപ്പവരെപ്പോലെ നമ്മേ പ്രേമിച്ചിടായ്കിലോ
നന്മകളവരിൽ നിന്നുമൊന്നും തന്നെ ലഭിച്ചിടാ.

1196. പ്രണയമേകപക്ഷീയമായാൽ ദുരിതഹേതുവാം;
കാവടിത്തണ്ടുപോൽ ഭാരം തുല്യമായാൽ സുഖപ്രദം.

1197. പ്രണയത്തിലൊരാൾ മാത്രം കാമന്റെ ലക്ഷ്യമാകുകിൽ
അതിനാലേർപ്പെടും താപകാഠിന്യമറിയില്ലയോ?

1198. കാമുകന്റെ സുധാവാക്യം കേൾക്കാതെ വിരഹാഗ്നിയിൽ
തപിച്ചുയിർവാഴും യോഷ ധീരമാനിനി തന്നെയാം.

1199. കാമുകനെന്നിടം സ്നേഹം കാണിക്കില്ലെന്നിരിക്കിലും
അവരെപ്പുകഴും വാർത്ത കർണ്ണങ്ങൾക്കിമ്പമേകിടും.

1200. സ്നേഹമില്ലാത്തവർ മുന്നിൽ ദുഃഖവർണ്ണന ചെയ്കയോ?
പെരുതാമർണ്ണവം തൂർക്കാൻ ശ്രമിക്കൽ ശ്ലാഘനീയമാം.

**Source: Double–V** **http://www.geocities.com/ashrafnvk/kur-mal/malCONT.htm**

Route your comments & suggestions to the author through nvkashraf@rediffmail.com



# Thirukkural in Malayalam
# മലയാളത്തിൽ തിരുക്കുറൾ

## Chapter 121. സ്മരണ

1201. ഓർക്കുമ്പോളളവിലാത്ത ഹർഷോന്മാദം ലഭിക്കയാൽ
മദ്യലഹരിയെക്കാളുമുത്തമം പ്രേമബന്ധമാം.

1202. കാമുകൻ പോയ് മറഞ്ഞാലും വിരഹത്തിന്റെ നോവുകൾ
ചിന്തയാൽ ലഘുവായീടും പ്രേമമാനന്ദദായകം.

1203. തുമ്മാൻ പ്രകൃതി തോന്നിക്കും തുമ്മാതെയൊഴിവായിടും
കാമുകനെന്നെയോർക്കാനായോർത്തുമോർക്കാതെ പോകയോ?

1204. പ്രേമനായകനെൻ നെഞ്ചിലെപ്പോഴും കുടിവാഴ്‌വതേ;
അത് പോലവർ നെഞ്ചിൽ ഞാനുണ്ടോയെന്നറിയില്ലിയേ!

1205. കാമുകന്റെ മനസ്സിൽ ഞാനേറാതെ കാവൽ നിൽപ്പവർ
എന്നുള്ളിൽ പതിവായ് വന്നു കേറാൻ ലജ്ജിക്കയില്ലയോ ?

1206. പ്രാണനാഥനുമൊന്നിച്ചു വാണനാളുകളോർത്തു ഞാൻ
ജീവനോടെയിരിക്കുന്നു; വേറെയില്ലൊരു ഹേതുവും.

1207. നിരന്തരം നിനച്ചുള്ളം നീറുന്നു വിരഹത്തിനാൽ
നിനയാതെ മറന്നെന്നു വന്നീടിൽ ഗതിയെന്തഹോ?

1208. എത്രമാത്രം സ്മരിച്ചാലും കാതലർ കോപിയായിടാ
അവർ ചെയ്യുമുഭക്കങ്ങളത്രയും മാന്യമല്ലയോ!

1209. ഒന്നാണിരുവരെന്നെന്നും കഥിച്ചോർ സ്നേഹശൂന്യരായ്
മനം മാറിയതോർക്കുമ്പോൾ ജീവിതം തേഞ്ഞുപോകയായ്.

1210. ഇണചേർന്നൊടുവിൽ വിട്ടു പിരിഞ്ഞനാഥനെക്കണ്ണാൽ
കണ്ടുതൃപ്തിയടഞ്ഞീടാൻ തിങ്കളേ! മങ്ങിടായ്ക നീ.

## Chapter 122. സ്വപ്നം

1211. താപശാന്തി വരുത്താനായ് കാമുകൻ തന്റെ ദൂതുമായ്
വന്നണഞ്ഞൊരു സ്വപ്നത്തെയെങ്ങനെ സൽക്കരിച്ചു ഞാൻ?

1212. യാചിച്ചുകണ്ണുചിമ്മാനായ് സാധിച്ചാൽ സ്വപ്നവേളയിൽ
നാഥനോടുരിയാടും ഞാനെന്റെ ജീവിതയാതന.

1213. നേരിട്ടു വന്നരുൾ ചെയ്യാതിരിക്കും പ്രാണനാഥനെ
കനവിൽ കാൺകയാൽ താനേ ജീവനോടെയിരിപ്പൂ ഞാൻ.

1214. നേരിൽ കാണാതിരിപ്പോരെ സ്വപ്നം കണ്ടുപിടിച്ചുടൻ
ഹാജരാക്കുവതാൽ പ്രേമസാഫല്യമടയുന്നു ഞാൻ.

1215. ഹർഷപൂരിതമാർന്നൂ ഞാനന്യോന്യം കണ്ടനാൾകളിൽ
സ്വപ്നദർശനമായാലും തുല്യമോദകമായിടും.

1216. ജാഗ്രദെന്നറിയപ്പെട്ട സ്ഥിതിയില്ലാതിരിക്കുകിൽ
കനവിൽ നേരിടും നാഥൻ വിട്ടുപോകാതിരിക്കുമേ.

1217. നേരിൽ വന്നിമ്പമേകാത്ത ദുഷ്ടമാനസരായവർ
സ്വപ്നത്തിൽ വന്നുദ്രോഹിക്കാനുള്ള കാരണമെന്തഹോ?

1218. നിദ്രകൊള്ളുന്ന നേരത്തെൻ തോളിലെത്തി രസിപ്പവർ
കൺതുറന്നാലുടൻ നെഞ്ചിലോടിക്കേറുന്നു നിത്യവും.

1219. സ്വപ്നത്തിൽ കാമുകൻ വന്നു ശീലമില്ലാത്ത നാരിമാർ
എൻനാഥൻ പ്രേമമില്ലാത്തോനെന്ന് നൊന്ത് പറഞ്ഞിടും.

1220. കാമുകൻ വിട്ടുപോയെന്നായ് ചൊല്ലുന്നൂരിൽ ജനങ്ങളും;
കനവിൽ വന്നുപോകുന്നതാരാലുമറിയപ്പെടാ.

## Chapter 123. സമയം

1221. കാമികൾ സംഗമിക്കുന്ന മധുസായാഹ്നമല്ല നീ
വിരഹത്താൽ തപിപ്പോരെ ഹനിക്കുന്ന മുഹൂർത്തമാം.

1222. മയങ്ങും സായാഹ്നമേ നീ തപിക്കും പോലെ കാഴ്ചയിൽ
ഞങ്ങളെപ്പോലെ നിന്റേയും കാമുകൻ ക്രൂരനാകുമോ?

1223. പനി വീഴും സായം കാലം ദുഃഖമേൽപ്പിച്ചിടുന്നുമേ
ദുഃഖഭാരം ദിനംതോറുമേറിയേറി വരുന്നതാം.

1224. കാമുകൻ ചാരെയില്ലാതെയേകയായിത്തപിക്കവേ
സായംകാലമടുക്കുന്നൂ കൊലയാളി വരുന്നപോൽ.

1225. പ്രഭാതത്തിന്ന് ഞാൻ ചെയ്ത നന്മയെന്തെന്ന് ചൊല്ലുക
സന്ധ്യാവേളക്കപകാരമായതെന്തെന്നുരക്കുക.

1226. ദുഃഖമെന്നിലുയർത്തീടും സായം കാലമിതേ വിധം
കാമുകൻ വേർപ്പെടും മുന്നേ ഞാന നിരൂപിച്ചതില്ലിയേ.

1227. പ്രേമനോവാം പ്രസൂനം പ്രഭാതത്തിൽ മൊട്ടിനുള്ളിലാം
മദ്ധ്യാഹ്നത്തിൽ വികസിച്ചു സായാഹ്നേ പൂർണ്ണപുഷ്പമാം.

1228. സന്ധ്യാവിളംബരം ചെയ്യുമജപാലന്റെ പൂങ്കുഴൽ
പതിക്കുമഗ്നിനാളം പോൽ വധിക്കും പടപോലെയും.

1229. മാനസത്തെ മദിപ്പിക്കും സന്ധ്യ വ്യാപകമാകവേ
ദുഃഖത്താൽ ഞാൻ മയങ്ങും പോലൂരാരെല്ലാം മയങ്ങിടും.

1230. മരിക്കാതോർത്തുഴലുന്നൂ പൊരുൾ തേട്ടന്നനാഥനെ
സായംകാലമടുക്കുമ്പോളരികിൽ കാണലാം മൃതി.

## Chapter 124. അവയവങ്ങൾ

1231. ദൂരസ്ഥൻ നാഥനെ ചിന്തിച്ചെപ്പോഴും കരയുന്നതാൽ
ഒളിമങ്ങിയ കൺരണ്ടും മലർ മുന്നിൽ ലജ്ജിക്കയാം.

1232. അശ്രുവാർത്തു നിറം മാറിയൊളിയില്ലാത്ത കണ്ണുകൾ
കാമുകൻ നന്മ ചെയ്തില്ലെന്നന്യരെയറിവിക്കയാം.

1233. കാമുകൻ ചേർന്നിരിക്കുമ്പോൾ തുടിച്ചിരുന്ന തോളുകൾ
വിരഹം വ്യക്തമാക്കിക്കൊണ്ടേറെയങ്ങുമെലിഞ്ഞുപോയ്.

1234. നാഥൻ തന്നുടെ വേർപാടാലഴ കിഴന്ത തോളുകൾ
മാംസളത്വമൊഴിഞ്ഞപ്പോൾ വക്രഭാവമിയന്നതായ്.

1235. ഓടും വളകളും തോളും സൗന്ദര്യം പ്രഭയറ്റതും
നാഥന്റെ ക്രൂരഭാവങ്ങൾ വ്യക്തമാക്കുന്നു ലോകരിൽ.

1236. മെലിഞ്ഞ തോൾകളും കയ്മലോടും വളകളും കണ്ടു
ജനം നാഥനെ നിന്ദിക്കെ വേദനിക്കുന്നിതെന്മനം.

1237. സ്കന്ധദേശം മെലിഞ്ഞേറെ ഞെരുങ്ങീടുന്ന ചെയ്തികൾ
ദുഷ്ടകാമുകനോടോ താൻ ദയകാട്ടുക നെഞ്ചമേ.

1238. ഹസ്തങ്ങൾ തഴുകും നേരമൽപ്പമൊന്നയവാകുകിൽ
വളയാൾ മങ്കയിൻ നെറ്റി വർണ്ണഭേദം ഭവിച്ചിടും.

1239. പരിരംഭണമദ്ധ്യത്തിൽ കുളിർകാറ്റു കടക്കുകിൽ
പെരുമാരിയെഴും കൺകൾ നിറം മാറിയളിഞ്ഞിടും.

1240. ഒളിയും നെറ്റിയിൽമേവും വൈവർണ്ണ്യം ദൃശ്യമാകയാൽ
കാമുകീകൺകളിൻ വർണ്ണഭേദം ദുഃഖമിയന്നിടും.

## Chapter 125. ഹൃദയം

1241. വിരഹദുഃഖത്താലെന്നിലേർപ്പെട്ടിട്ടുള്ള കേടുകൾ
മാറാനൗഷധമെന്താണെന്നെന്നോടോതുക നെഞ്ചമേ.

1242. നമ്മളിൽ പ്രേമമില്ലാത്ത നാഥനെയോർത്തു നിത്യവും
നെഞ്ചേ! ദുഃഖിച്ചിരിക്കുന്നതറിവില്ലായ്മയല്ലിയോ?

1243. നെഞ്ചേനീയവരെച്ചിന്തിച്ചാവൽ കൊള്ളുന്നതെന്തിനായ്?
നമുക്കു ദുഃഖം നൽകുന്നോർക്കതു പോൽ ചിന്തയില്ലയേ!

1244. നെഞ്ചേയവരിടം പോകിൽ കൺകളെക്കൊണ്ടു പോകനീ
അവയെന്നെ ഭുജിക്കുന്നൂ കാണ്മാനാശ പെരുക്കയാൽ.

1245. മനമേ! നാം പ്രിയപ്പെട്ടോർ നമ്മെച്ചിന്തിച്ചിടായ്കിലും
അവർ വെറുത്തെന്നൂഹിച്ചു കൈവിടാൻ കഴിവില്ലയേ.

1246. മുഷിപ്പുതീർന്നു ചേരാനായ് നാഥൻ നമ്മോടടുക്കവേ
എന്തേ, നെഞ്ചമിണങ്ങീലാ? കള്ളക്കോപമൊഴിക്ക നീ.

1247. മനമേ! പ്രേമമോ, നാണഭാവമോ കൈവെടിഞ്ഞുകൊൾ
രണ്ടുശീലമൊരേ കാലം താങ്ങാനായ് ശക്തിയില്ലെനിൽ.

1248. വിരഹദുഃഖത്തിൽ വന്നു സ്നേഹം കാണിച്ചിടാത്തവർ
താഴ്മയോടവർ പിമ്പേ പോയ് കെഞ്ചും നെഞ്ചേ വിമുഗ്ദ്ധനീ.

1249. നിന്നുള്ളിൽ കാമുകൻ, നെഞ്ചേ! നിരന്തരമിരിക്കവേ
അവരെക്കാണ്മതിന്നായിട്ടെങ്ങിപ്പോളലയുന്നു നീ?

1250. കാമുകൻ കയ്യൊഴിച്ചിട്ടും നെഞ്ചിൽ വെച്ചു ഭജിക്കയാൽ
മേനിയാകെ മെലിഞ്ഞീടുമഴകും നഷ്ടമായിടും.

## Chapter 126. സ്ത്രീത്വം

1251. സ്ത്രീത്വമാം കതകിൻ മേലേ നാണമാം തഴുതിട്ടാലും
പ്രേമമാകുന്ന കോടാലിയൂന്നിവെട്ടിത്തുറന്നിടും.

1252. പ്രണയം ദയയില്ലാത്ത ഭാവമകുന്നു നിർണ്ണയം
പാതിരാവിലുമെൻ നെഞ്ചം പീഡനത്താൽ തപിക്കയാം.

1253. പ്രേമത്തേ ഗോപ്യമായ് വെക്കാൻ പെടാപ്പാടുപെടുന്നു ഞാൻ
ചൊൽപ്പടിക്ക് വഴങ്ങാതെ വെളിവാകുന്നു തുമ്മൽ പോൽ.

1254. സ്ത്രീതന്മയുടയോൾ ഞാനെന്നഭിമാനിച്ചിരുന്നതാം
ഒളിയും പ്രേമഭാവങ്ങൾ തെളിവായ് വന്നു നിൽക്കയാം.

1255. തന്നേ വെറുത്തകന്നോരേ പിമ്പേചെന്നാശ്രയിക്കാതെ
മാനമായ് നിന്നിടും ഭാവം കാമികൾക്കറിയാത്തതാം.

1256. കാമുകൻ വിട്ടകന്നിട്ടും പിൻചെല്ലാനാഗ്രഹിപ്പതാൽ
എന്നേ ബാധിച്ച പ്രേമനോവുഗ്രനാണെന്ന് തീർച്ചയാം.

1257. ആശിച്ച കാമുകൻ നമ്മോടൊട്ടി പ്രേമിച്ചുപുൽകവേ
നാണമെന്ന വികാരം നാമറിയാതെയൊഴിഞ്ഞുപോം.

1258. സ്ത്രീത്വമെന്ന പെരുംകോട്ട തകർക്കാനുള്ളൊരായുധം
കള്ളക്കാമുകനോതുന്ന പ്രേമഭാഷണമൊന്നു താൻ.

1259. പിണങ്ങിനിൽക്കണമെന്നായ് നിശ്ചയിച്ചെങ്കിലും മനം
എന്നെ വിട്ടവരോടൊട്ടി നിൽപ്പു കണ്ടു ഭ്രമിച്ചു ഞാൻ.

1260. പെൺമനസ്സുരുകിപ്പോകുമഗ്നിയേറ്റ കൊഴുപ്പുപോൽ
പ്രേമിയെക്കാണുകിൽ തെറ്റി മാറാനാകാതെ ചേർന്നിടും.

## Chapter 127. രോദനം

1261. അവർവരും മാർഗ്ഗം നോക്കി കാഴ്ചശക്തി കുറഞ്ഞുപോയ്
പോയനാൾ കുറിതൊട്ടെണ്ണി വിരൽത്തുമ്പുകൾ തേഞ്ഞുപോയ്.

1262. വിരഹതാപമേറ്റിന്നും നാഥനേ വിസ്മരിക്കുകിൽ
അഴകിൽ തോളണിഞ്ഞീടുമലങ്കാരമഴിഞ്ഞു പോം.

1263. വിദേശഗമനം ചെയ്തു സധൈര്യം വിജിഗീഷുവായ്
പുനരാഗമനം കാംക്ഷിച്ചിരിക്കുന്നുയിരോടെ ഞാൻ.

1264. അനുരാഗത്തിലന്യോന്യമടുത്തുവേർപെട്ടെങ്കിലും
സമാഗമം പ്രതീക്ഷിച്ചു ശാന്തമാകുന്നിതെൻ മനം.

1265. കാമുകനെക്കണ്ണാലേ ഞാൻ നേരിട്ടുകാൺമതാകുകിൽ
മെലിഞ്ഞ തോളിലേർപ്പെട്ട വർണ്ണഭേദം മറഞ്ഞുപോം.

1266. കാമുകനൊരുനാളെന്നിലണഞ്ഞിടു മന്നെൻ മനം
തുമ്പമെല്ലാമൊഴിഞ്ഞിമ്പം നുകരും മതിവരും വരെ.

1267. കൺമണീ സദൃശൻ നാഥൻ: വരവേ ഞാൻ പിണങ്ങണോ
കേഴണോ സങ്കടം ചൊല്ലി സ്നേഹമായ് തഴുകീടണോ.

1268. അരചൻ വിജയം നേടിപ്പിന്നേ പത്നിസമേതനായ്
സായം കാലങ്ങളിൽ നന്നായ് വിരുന്നൂട്ടി രമിക്കലാം.

1269. ദൂരസ്ഥൻ പ്രാണനാഥന്റെ വരവും കാത്തിരിക്കവേ
കാമുകിക്കൊരുനാളേഴായ് തോന്നും വിരഹതാപമാൽ.

1270. വിരഹദുഃഖത്താലുള്ളം തകർന്നു പോകയാൽ, നാഥൻ
വന്നാലുമില്ലേലും വന്നു നിന്നാലും ഫലമൊന്നു താൻ.

## Chapter 128. വ്യംഗ്യം

1271. നീ കഥിക്കാതിരുന്നാലുമെന്നോടു പറയേണ്ടതായ്
ഗോപ്യമാം വാർത്തയൊന്നുണ്ടെന്നോതുന്നു നിന്റെ ദൃഷ്ടികൾ.

1272. മുളപോലഴകാം തോളുമൊളിയും ലോചനങ്ങളും
ചേർന്നു പെൺതനി രൂപത്തിൽ വിളങ്ങീടുന്നു കാമുകി.

1273. സ്ഫടികമാല തന്നുള്ളിൽ ദൃശ്യമാകുന്ന നൂലുപോൽ
എന്നോമനയെഴും സൗഭഗത്വവും സൂചനീയമാം.

1274. വിരിയാത്ത സുമത്തിന്റെ ഗന്ധം മൊട്ടിലടങ്ങുപോൽ
കാമിനീ പുഞ്ചിരിക്കുള്ളിലടങ്ങുന്നുണ്ട് സൂചന.

1275. കാതലിയെൻ മുഖം നോക്കിച്ചെയ്തതാം കള്ളസൂചന
എൻമനോയാതനക്കുള്ള ഭൈഷജം തന്നെയായിടും.

1276. പ്രണയപാരമ്യം കാണിച്ചിമ്പമായ് നാൾ കഴിക്കുകിൽ
വിസ്മരിച്ചു പിരിഞ്ഞീടും ഭാവി സൂചനയായിടാം.

1277. കൺകുളിർ കാമുകൻ വിട്ടു പിരിയുന്നതിന് മുന്നമായ്
കങ്കണങ്ങളറിഞ്ഞാവാമയഞ്ഞോടുന്നു കൈകളിൽ.

1278. ഇന്നലേ മാത്രമാണല്ലോ നാഥനെന്നെപ്പിരിഞ്ഞത്
വിളർത്ത ദേഹം കാണുമ്പോൾ നാളേഴായെന്ന് തോന്നുമേ.

1279. കങ്കണക്കൂട്ടവും നേർത്തു മെലിഞ്ഞ രണ്ടുതോൾകളും
ശോഷിച്ച കാൽകളും നോക്കിക്കേഴുന്നൂ നിലനിൽക്കുവാൻ.

1280. കൺകളാൽ സ്നേഹപാരമ്യം കാണിച്ചു പിരിയാതിരി
എന്ന് കേഴുന്ന പെൺശീലം ശ്രേഷ്ഠമാം ഭാവമായിടും.

## Chapter 129. ആലിംഗനം

1281. ചിന്തിച്ചാൽ ദുസ്സഹം ദുഃഖം ദർശിച്ചാൽ മോദകം പരം;
മദ്യത്തിന്നീ ഗുണം രണ്ടുമില്ലാ പ്രേമത്തിനുള്ളതാം.

1282. പ്രണയം കാമുകൻ നേരേ പനപോൽ ശക്തമാകിലും
തിനപോൽ തുച്ഛമായ് പോലും കോപം തോന്നാതിരിക്കണം.

1283. തന്നിൽ പ്രേമം സ്മരിക്കാതെ തന്നിഷ്ടം പോൽ നടക്കിലും
നാഥനെ നേരിൽ കാണ്മോളമടങ്ങുന്നില്ല കണ്ണുകൾ.

1284. അവരോടു പിണങ്ങാനായ് തയ്യാറായ് നിന്നു ഞാൻ, സഖീ!
എന്നാലതു മറന്നുള്ളം പുണരാൻ വെമ്പൽ കൊൾകയായ്.

1285. കണ്ണിൽ മയ്യെഴുതും നേരം മൈക്കോൽ കാണ്മീല കണ്ണുകൾ
നാഥനെക്കാൺകവേ പൂർവ്വ കുറ്റമെല്ലാം മറന്നു ഞാൻ.

1286. നാഥനെക്കണ്ടിരിക്കുമ്പോൾ തെറ്റൊന്നും കാണ്മതില്ല ഞാൻ;
മറഞ്ഞാൽ കുറ്റമല്ലാതെ മറ്റൊന്നും കാഴ്ചയിൽ വരാ.

1287. ഒലിക്കുമെന്നറിഞ്ഞും‌കൊണ്ടൊഴുകും നീരിലാഴുകിൽ
ഭോഷത്വം; കാമുകൻ നേരെ പിണക്കം ഫലശൂന്യമാം.

1288. മാന്യതക്കിഴിവായാലും മദ്യപിച്ചു രസിച്ചവൻ
ആർത്തികാട്ടുന്ന മദ്യം പോൽ ആശയേറ്റുന്നു മാറിടം.

1289. പ്രേമം നൽകിടുമാനന്ദം മലരേക്കാൾ മിനുത്തതാം
പ്രേമസൗഭാഗ്യമുൾക്കൊള്ളാൻ കഴിവോർ ചിലർ മാത്രമാം.

1290. പിണക്കം നാട്യമായ്ക്കാട്ടിപ്പുണരാനാർത്തിയേറെയായ്,
കാമുകൻ വന്നണഞ്ഞപ്പോളവനിൽച്ചെന്നു വീണവൾ.

## Chapter 130. മനസ്സിനോട്

1291. തന്നുള്ളമവരോടൊട്ടി നിൽപ്പൂനമ്മേ മറപ്പതിൽ
അപ്പോലെന്നെത്തുണക്കാത്തതെന്തുകൊണ്ടെന്റെ നെഞ്ചമേ?

1292. നമ്മോടാഗ്രഹമില്ലാത്ത നാഥനെക്കണ്ടവേളയിൽ
വെറുക്കില്ലെന്നു സങ്കൽപ്പിച്ചങ്ങോട്ടോടുകയോ മനം?

1293. മനമേ നിൻപ്രിയം പോലെയവർപിന്നാലെ പോകയോ?
ക്ലേശഭൂയിഷ്ഠരായോർക്ക് തണിയില്ലെന്ന് തോന്നിയോ?

1294. പിണങ്ങാൻ ഹേതുവാക്കി തൽഫലമേൽക്കാൻ മടിക്കയോ?
ഇനിമേലത്തരം കാര്യം നിന്നിൽ ബന്ധപ്പെടുത്തുമോ?

1295. കാമുകൻ ലഭിയാക്കാലം ദുഃഖമാം; ലഭ്യമാകവേ
വേർപെടും ദുഃഖമാം നെഞ്ചിനെന്നും ദുഃഖം വിധിച്ചതാം.

1296. പ്രേമനാഥന്റെ വേർപാടിലേകയായ് വിഷമിക്കവേ
എന്നെ ദുഃഖത്തിലാഴ്ത്തിക്കൊണ്ടശിക്കാൻ നോക്കുമെൻ മനം.

1297. നാഥനേവിസ്മരിക്കാത്ത ഹീനനെഞ്ചോടു ചേർന്നു ഞാൻ
വിസ്മരിക്കാവതല്ലാത്ത ലജ്ജാശീലം മറന്നുപോയ്.

1298. അകന്നനാഥനെത്താഴ്ത്തിച്ചൊല്ലുന്നതപമാനമാം
എന്നുനണ്ണിപ്പുകഴ്ത്തുന്നു ജീവിതത്വരയാൽ മനം.

1299. ദോഷകാലം വരും നേരമർഹതപ്പെട്ട മാനസം
തണിയായ് നിന്നിടാവിട്ടാൽ തുണനൽകുന്നതാരഹോ!

1300. തനിക്ക് തൻ മനംതന്നേ ബന്ധുവാകാതിരിക്കുകിൽ
അയലാർ നിശ്ചയം ബന്ധം കാണിക്കാനിടയാകുമോ?

## Chapter 131. പിണക്കം

1301. പ്രേമനാഥന്റെ ദുഃഖം കണ്ടറിയാനുള്ള തന്ത്രമായ്
നേരിൽ വന്നണയും നേരം തഴുകാതെ പിണങ്ങുക.

1302. അന്നത്തിൽ ലവണം പോലെ ജീവിതത്തിൽ പിണക്കവും;
അളവും വിട്ടുയർന്നെന്നാൽ രണ്ടും ദോഷകരം ഫലം.

1303. പിണക്കത്താലകന്നോരോടടുക്കാതെയിരിക്കുകിൽ
ദുഃഖത്തിലാഴ്ന്നിരിപ്പോരെയേറെ ദുഃഖത്തിലാഴ്ത്തലാം.

1304. പിണക്കം കൂടിദ്വേഷ്യത്തോടിണങ്ങാതെ കഴിഞ്ഞിടൽ
നീരറ്റുവാടി നിൽക്കുന്ന ലതയിൻ വേരറുക്കലാം.

1305. സൽസ്വഭാവികളായുള്ള പുരുഷർക്കഴകുണ്ടെങ്കിൽ
മലർമിഴിക്ക് തോന്നുന്ന പിണക്കം പോൽ രുചിപ്രദം.

1306. ഇടക്കൊക്കെപ്പിണക്കങ്ങളില്ലെങ്കിൽ പ്രേമജീവിതം
പഴുത്തളിഞ്ഞതും മൂപ്പെത്താത്ത കായകൾ പോലെയാം.

1307. അന്യമീകൂട്ടുവാഴ്ചക്കേർപ്പെടുമോയെന്നൊരുൾ ഭയം
നിശ്ചയം പ്രേമികൾക്കുണ്ടാം പിണങ്ങീടുന്നവേളയിൽ.

1308. പിണക്കം തോന്നിയന്യോന്യം ഖേദിച്ചുനൊന്തിരിക്കവേ
താപമെന്നാലുളവായെന്നോർത്താലില്ല പ്രയോജനം.

1309. നിഴലേറ്റു കിടക്കുന്ന നീരേറ്റം ഹൃദ്യമായിടും
പിണക്കം സ്നേഹപാത്രത്തോടാകുകിൽ രമണീയമാം.

1310. പിണക്കം തീർത്തിണങ്ങാതെ വാട്ടും നാഥനോടൊപ്പമായ്
വാഴാൻ വെമ്പുന്ന ചിത്തത്തിന്നാശതാൻ ഹേതുവായിടും.

## Chapter 132. അഭിനയപ്പിണക്കം

1311. പെണ്മയുള്ളവരിൻ കൺകൾ വിസ്തൃതമങ്ങയിൻ മാറിൽ
വീഴുന്നു; പൊതുസ്വത്തല്ലോ! കൂട്ടത്തിൽ ഞാനുമുൾപ്പെടാം.

1312. പിണങ്ങിരിക്കവേ നമ്മളേറെ നാൾ ചേർന്നുവാഴണം
എന്നു ചൊല്ലാൻ നിരൂപിച്ചണ്ടിരിക്കേയൊന്നു തുമ്മി ഞാൻ.

1313. പുഷ്പമാലയണിഞ്ഞെന്നാലേതോ കാമിനി കാണുവാൻ
മാത്രം ചൂടിയതാണെന്നു ചൊല്ലുവാളെന്റെ കാമുകി.

1314. ആരേക്കാളിലുമേറെനാം സ്നേഹിക്കുന്നെന്നു ചൊല്ലുകിൽ
ആരേക്കാളാരേക്കാളെന്ന് ചോദിച്ചു പിണങ്ങീടുവാൾ.

1315. ഈ ജന്മം പിരിയില്ലാനാമെന്ന് ചൊന്നാൽ മറുജന്മം
ചേരില്ലെന്നോർത്തവൾ കണ്ണീർ പൊഴിക്കും ശോചനീയമായ്.

1316. ഓർത്തു ഞാൻ നിന്നെയെന്നായാലോർക്കുവാനായ് മറന്നുവോ?
എന്തിനെന്നെ മറന്നെന്നായ് പുണരാതെ പിണങ്ങിടും.

1317. തുമ്മി ഞാൻ; വാഴ്ത്തിനാളെന്നെ; തൽക്ഷണം ഭാവഭേദമായ്
ആരെയാണോർത്തതെന്നാരാഞ്ഞുടൻ തേങ്ങിക്കരച്ചിലായ്.

1318. പിണക്കമൊഴിവാക്കാനായ് തുമ്മാതെ ഞാനടങ്ങിയാൽ
ഉള്ളിലുള്ളതൊളിപ്പിക്കുന്നെന്നു ചൊല്ലിക്കരഞ്ഞിടും.

1319. പിണക്കിലനുരഞ്ജിപ്പിന്നടുത്താലിതുപോലല്ലോ
മറ്റു പെൺകളിലും താങ്കളെന്നു ചൊല്ലിക്കയർത്തിടും.

1320. സൗന്ദര്യമാസ്വദിച്ചൽപ്പനേരം വീക്ഷിച്ചിരിക്കുകിൽ
ആരെപ്പോലെയിരിപ്പൂഞ്ഞാനെന്ന് കോപാന്ധനായിടും.

## Chapter 133. പുനരൈക്യം

1321. കുറ്റമില്ലെങ്കിലും നാഥൻ തമ്മിലൊന്നു പിണങ്ങണം
ഇടക്കതാവശ്യം തന്നേ സ്നേഹമായ് പെരുമാറുവാൻ.

1322. പിണക്കത്താലവർ ചെയ്യും നന്മചെറുതായ് തോന്നിടും
പിണക്കം നൽകിടും ദുഃഖമെന്നാലും സുഖമുള്ളതാം.

1323. മണ്ണിൽ നീരെന്നപോലൊന്നായ് വാഴും നാഥന്റെ നേരെഞാൻ
മുഷിഞ്ഞാൽ ലഭ്യമാമിമ്പം നാകലോകത്തുമില്ലയേ.

1324. എന്നും കാമുകനെക്കൂടെ നിറുത്താൻ പിണങ്ങുമ്പൊഴേ
എന്നുള്ളിൽ വീരയോദ്ധാക്കൾ പടയോട്ടം നടത്തുമേ.

1325. ഹേതുവൊന്നുമെയില്ലാതെ പിണങ്ങിമാറിനിൽക്കിലും
മെലിഞ്ഞസൗന്ദര്യം നോക്കീട്ടിമ്പമൂറുന്നു കാമുകൻ.

1326. അന്നമുണ്ണുന്നതേക്കാൾ മുന്നുണ്ടതോർക്കൽ പ്രിയംകരം
പ്രേമികൾ പിണങ്ങുമ്പോഴുമോർമ്മ സന്തോഷദായകം.

1327. പ്രേമപ്പിണക്കമുണ്ടായാൽ തോറ്റവർ താൻ ജയിച്ചവർ
ഇണങ്ങിച്ചേർന്നു കൂടുമ്പോളറിയാം സ്നേഹവാർച്ചയാൽ.

1328. പിണക്കിൽ നെറ്റിവാർക്കുന്ന വിയർപ്പിൻ വാസമേൽക്കുവാൻ
പിണങ്ങിപ്പിന്നെ ചേരാനായെനിയും സാദ്ധ്യമാകുമോ?

1329. കൺമണീ നീ പിണങ്ങിക്കൊള്ളിണങ്ങാൻ നിന്റെ മുമ്പിൽ ഞാൻ
കെഞ്ചിനിന്നുജയിക്കാനായ് രാക്കാലം നീണ്ടുപോകണം.

1330. കാമുകർക്കിമ്പമേകുന്നൂ പിണക്ക മതു തീർന്ന പിൻ
ഇണങ്ങിക്കൂടി വാഴുമ്പോൾ പിണക്കം മോദജന്യമാം.

